

PATRON SAINT

# മലങ്കരസഭ

## മാസിക

1993 നവംബർ

ലക്കം 11. പുസ്തകം 48



ഓർത്തഡോക്സ് സഭയുടെ ഭവന നിർമ്മാണ പദ്ധതിയനുസരിച്ച് അരീപ്പറമ്പ് സെ. ജോർജ് പള്ളി ശുശ്രൂഷകൻ തോമസിനു പണികഴിപ്പിച്ച വീടിന്റെ താക്കോൽ ദാനം പ.പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, വികാരി ഫാ. ജോർജ് തോമസ് എന്നിവരെയും കാണാം.





# നിര്യാതനായി

**പി.എം. ജോൺ (കുഞ്ഞപ്പൻ 82)**
**പുതുപ്പറമ്പിൽ, മൂലേടം**



കോട്ടയം മൂലേടം പുതുപ്പറമ്പിൽ **പി.എം. ജോൺ** ഒക്ടോബർ 19-ാം തീയതി നിര്യാതനായി. ശവസംസ്കാരം അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ മൂലേടം സെ. മേരീസ് ഓർത്തഡോക്സ് പള്ളി സെമിറ്റേറിയിൽ പ്രത്യേകം തയ്യാറാക്കിയ കുടുംബക്കല്ലറയിൽ നടത്തി.

നാല്പത്തി ഒന്നാം ദിനം അടിയന്തരം പ്രാമാണിച്ച് നവംബർ 28-ാം തീയതി ഞായറാഴ്ച പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും പൗലൂസ് മാർ മിലിത്തിയോസ്, സഖറിയാ മാർ അന്തോണിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും മൂലേടം പള്ളിയിൽ വി. മൂന്നുമ്മേൽ കുർബ്ബാനയും ധൂപപ്രാർത്ഥനയും തുടർന്ന് പരേതന്റെ ഭവനത്തിൽ വച്ചു ധൂപപ്രാർത്ഥനയും ഉച്ചഭക്ഷണവും ഉണ്ടായിരിക്കും.

---

*സന്തപ്ത കുടുംബാംഗങ്ങൾ:*

**ഗ്രേസി ജോൺ** *(ഭാര്യ)*
*മക്കൾ:* **ജോൺ മത്തായി (ബാബു)**, (Babu Prince International, Kochi),
**രാജൻ** (Saudi Arabia), പ്രസാദ് (Saudi Arabia),
**ജോൺ പോൾ (പ്രിൻസ്)** (USA), **രമണി വർഗീസ്**
*ജാമാതാവ്:* **രാജൻ വർഗീസ്** (ദുബായ്)

ലക്കം 11 പുസ്തകം 48
1993 നവംബർ

'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499

# മലങ്കരസഭ

# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ



വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

## വെള്ളിമേഘകഥകൾക്ക് ഇത് രജതജൂബിലിവർഷം

### (യേശുനാഥന്റെ പൂന്തോട്ടത്തിന് ഇരുപത്തഞ്ച് വർഷം തികയുന്നു)

മലങ്കരസഭാമാസികയിൽ കുഞ്ഞിച്ചായനും കൂട്ടുകാരും ഒത്തുനടത്തുന്ന മധുരസംഭാഷണത്തിന് ഈ മാസം, അതേ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാൾ മാസം, ഇരുപത്തഞ്ചുവർഷം തികയുകയാണ്. കേരളത്തിലെ അനുഗൃഹീത ബാലസാഹിത്യകാരനായ ശ്രീ. ജോയൻ കുമരകം (ഇപ്പോൾ അമേരിക്കയിൽ പ്രവർത്തിക്കുന്നു) ആണ് 'കുഞ്ഞിച്ചായൻ' എന്ന് പല കൂട്ടുകാർക്കും അറിവുള്ളതായിരിക്കും. ശിശുക്കളെ എത്രയുംവേഗം മുതിർന്നവരുടെ ലോകത്തേക്ക് ആനയിക്കുവാനുള്ള തത്രപ്പാടിലാണ് മുതിർന്നവരൊക്കെ. എന്നാൽ ശിശുക്കളുടെ ലോകത്തേക്ക് ഇറങ്ങിച്ചെല്ലുമ്പോഴാണ് അതെത്ര വിശാലവും സുന്ദരവും ആണെന്നറിയുക. ബാലലോകം കണ്ടവർക്ക്, പ്രായമാകുന്തോറും നഷ്ടബോധത്തിന്റെ കഷ്ടസ്മരണകളാണുണ്ടാകുന്നത്. അതുകൊണ്ടുതന്നെ ജീ. പാടി, ''അറിവിൽ വെളിച്ചമേ, ദൂരെപ്പോ, ദൂരെപ്പോ, നീ വെറുതെ സൗന്ദര്യത്തെ കാണുന്ന കാണുന്ന കൺപൊട്ടിച്ചു'',വെന്ന്. ''കൊച്ചു രാജകുമാരൻ'' (The Little Prince) എന്ന വിശ്വവിശ്രുത ബാലസാഹിത്യ കൃതിയിൽ, കൊച്ചുരാജകുമാരൻ പറയുന്നു: ''ഈ മുതിർന്നവർക്ക് ഇതൊന്നും മനസ്സിലാവുകയില്ല. അവരെ ഓരോന്നു പറഞ്ഞു മനസ്സിലാക്കുന്നതിലാണ് എന്നെപ്പോലെയുള്ള കുഞ്ഞുങ്ങൾ തളർന്നുപോകുന്നത്.......മുതിർന്നവരുടെ കൂടെ വളരെയധികം താമസിച്ചു. അവരെ വളരെ അടുത്തറിഞ്ഞു. എന്നിട്ടെന്താ? അവരെപ്പററി ഒരു നല്ല അഭിപ്രായം എനിക്ക് ഇപ്പോഴും ഇല്ല''.

ബാലമനസ്സുകളെ തലോടുവാനുള്ള കുഞ്ഞിച്ചായന്റെ അനന്യസാമർത്ഥ്യം അദ്ദേഹത്തിന്റെ അനവധി ഗ്രന്ഥങ്ങളിലും, പ്രത്യേകിച്ച് ''യേശുനാഥന്റെ പൂന്തോട്ടത്തിലും തെളിഞ്ഞുകാണാം. പുറംലോകത്തെക്കുറിച്ചുള്ള ബാലസങ്കല്പങ്ങളെക്കാൾ എത്രയോ മധുരവും മന്ത്രവുമാണ് അവർക്ക് ആത്മലോകത്തെക്കുറിച്ചുള്ളതെന്ന് ''പൂന്തോട്ട''ത്തിൽ കണ്ണോടിച്ചിട്ടുള്ളവർക്ക് മനസ്സിലായിക്കാണും. യേശുനാഥന്റെ അടുത്തേക്ക് മാലാഖമാരുടെയും, വാനമ്പാടികളുടെയും, പൂക്കളുടെയും, പൂമ്പാററകളുടെയും കൂടെയുള്ള യാത്ര കൂട്ടുകാർക്ക് ആനന്ദകരമായിരുന്നു. പുണ്യവാന്മാരുടെയും പുണ്യവതികളുടെയും ജീവിത മാതൃകകളും ദൃഷ്ടാന്തകഥകളും രോമാഞ്ചദായകമായിരുന്നു. കുഞ്ഞിച്ചായന് ഹൃദയപൂർവ്വം നന്ദിപറയുന്നു. ബാലപംക്തിയെക്കുറിച്ച് ചില കുറിപ്പുകൾ ലഭിച്ചിട്ടുള്ളത് പ്രസിദ്ധീകരിക്കുന്നു.

ക്രൈസ്തവ ബാലസാഹിത്യമേഖലയിൽ, സഭാപ്രസിദ്ധീകരണ വിഭാഗത്തിന്റെ പ്രത്യേക ശ്രദ്ധ ഉണ്ടാകേണ്ടതാവശ്യമാണ്. ശിശുപ്രായത്തിൽത്തന്നെ കുട്ടികളെ ദൈവസ്നേഹമുള്ളവരാക്കിയാൽ പിന്നീട് അവരെക്കുറിച്ച് ഭാരപ്പെടേണ്ടിവരില്ല. സണ്ടേസ്ക്കൂളുകളിലും ഒ.വി.ബി.എസിലും പരിചയപ്പെടുത്താവുന്ന ക്രൈസ്തവ ബാലസാഹിത്യം ഇംഗ്ലീഷിലും മലയാളത്തിലും ഉണ്ടാകേണ്ടിയിരിക്കുന്നു.

സഭയുടെ ഇരുപത്തൊന്നാം നൂററാണ്ടിലെ മുൻഗണനാ പ്രവർത്തനമായിട്ടെങ്കിലും ഇതു കൈകാര്യം ചെയ്യപ്പെടും എന്നു പ്രതീക്ഷിക്കാം. ക്രൈസ്തവ ബാലസാഹിത്യരംഗത്ത് വരവും പ്രതിഭയും ഉള്ളവരെ കണ്ടെത്തുവാനും പ്രോത്സാഹിപ്പിക്കുവാനും കഴിയണം. സഭയെന്നാൽ എന്താണെന്നും (അതൊരു 'സഹകരണ' സൊസൈററിയല്ല), അതിലെ അംഗങ്ങളിൽ ഭൂരിപങ്കിനും പങ്കാളിത്തവും പ്രയോജനവുമുണ്ടാകേണ്ടതെന്തിലെന്നും, സഭയുടെ സാക്ഷ്യം എന്തായിരിക്കണം എന്നും വ്യക്തമായി കണ്ടുകൊണ്ടുവേണം സഭാപ്രവർത്തനങ്ങളിലെ മുൻഗണനാ പരിപാടികൾ ആസൂത്രണം ചെയ്‌വാൻ.

**ജെ. കെ.**

---

## തിരുത്ത്

കഴിഞ്ഞലക്കം പത്രാധിപക്കുറിപ്പിൽ, മൂന്ന് അക്ഷരപിശകുകളുണ്ടായിരുന്നു. അഞ്ചാംഖണ്ഡികയുടെ അവസാനം ''നിഷ്കർമ്മകർമ്മം'' എന്നത് നിഷ്ക്കാമകർമ്മം എന്നും, ആറാംഖണ്ഡികയുടെ അഞ്ചാംവരിയിൽ ''അമ്മയുടെ'' എന്നത്, അമ്മയും എന്നും, എട്ടാം ഖണ്ഡികയിൽ മൂന്നാം വരിയിൽ ''ഗ്രാമങ്ങളിൽ എന്നത്, ശ്രമങ്ങളിൽ എന്നും തിരുത്തിവായിക്കാനപേക്ഷ. പ:




-ബസീലിയൻ-

## ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായർ: നവംബർ-21

(ലൂക്കോ. (1: 26–38)

ദാവീദുഗൃഹത്തിലെ യോസേഫിനു വിവാഹനിശ്ചയം ചെയ്യപ്പെട്ടിരുന്ന കന്യകയാണ് മറിയം. ലോകൈക രക്ഷകൻ അവളിൽനിന്നും ഉരുവാകുവാൻ തക്കവണ്ണം ദൈവം കൃപ നല്കിയിരിക്കുന്നു.

അനുസരണക്കേടു കാണിച്ച ആദാമിന്റെ മകളാണ് മറിയം. യിസ്രായേൽ സന്തതിയാണെങ്കിലും; മല്ക്കീസേദെക്കിന്റെ ക്രമപ്രകാരമുള്ള മഹാപുരോഹിതനെ പ്രസവിക്കുന്നതിന് പൗരോഹിത്യാവകാശമുള്ള ലേവീഗോത്രത്തിൽ പെട്ടവളല്ല. യഹൂദന്മാർ നിന്ദ്യമായി കരുതിയിരുന്ന നസ്രേത്തിൽ പെട്ടവനാണ് അവളുടെ പ്രതിശ്രുതവരൻ. അങ്ങനെയുള്ള ഒരുവൾക്കാണ് ദൈവദൂതൻ അസാധാരണ വന്ദനവും ദൈവം നിന്നോടുകൂടെയുണ്ടെന്നുള്ള ഉറപ്പും നൽകുന്നത്. അബ്രഹാം, യാക്കോബ്, യോശുവ, ശിംശോന്റെ മാതാപിതാക്കൾ, ഏലിയാവ്, യെശയ്യാ, സഖര്യാ ആദിയായ പല പ്രമുഖരും മാലാഖയെ മുഖാമുഖം കണ്ടിട്ടുണ്ട്. അവർക്കാർക്കും ഇപ്രകാരം ഒരു വന്ദനം ലഭിച്ചിട്ടുള്ളതായി മറിയം കേട്ടിട്ടില്ല. പക്ഷേ ഒരു യോഗ്യതയുമില്ലാത്ത തനിക്കു അതു ലഭിച്ചിരിക്കുന്നു. തുടർന്ന് ദൈവം അവളിൽ ചൊരിയുന്ന കൃപയുടെ വലിയ സംഖ്യയെ—രക്ഷകനെക്കുറിച്ചുള്ള സന്ദേശത്തെ—ദൂതൻ നിരത്തുകയും ചെയ്യുന്നു.

'ഇതാ ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ'. പൂർണ്ണ സമർപ്പണത്തിലൂടെ അവൾ ആ കൃപ മുഴുവൻ സ്വായത്തമാക്കി. കന്യക ഗർഭിണിയായാൽ യഹൂദന്മാർ കല്ലെറിഞ്ഞു കൊല്ലും. ഒരുപക്ഷേ അതാണു തന്നോടുള്ള ദൈവഹിതമെങ്കിൽ അതിനും സമ്മതം. അതായിരുന്നു അവളുടെ മനോഗതി.

മുമ്പെ പാപികളായിരുന്ന—യിസ്രായേൽ പൗരതയോടു സംബന്ധമില്ലായിരുന്ന—ദൈവീകത്വവും പാരമ്പര്യവും ഇല്ലെന്നു ചിലർ വിധിച്ചേക്കാവുന്ന കുലങ്ങളിലോ സ്ഥലങ്ങളിലോ ജനിച്ചിരുന്ന നമ്മെ ദൈവം ക്രിസ്തു മുഖാന്തിരം കൃപയ്ക്കർഹരാക്കിയിരിക്കുന്നു (തീത്തോ. 3: 3–5). സമ്പൂർണ്ണമായ സമർപ്പണത്തിലൂടെ ദൈവം എന്തുദ്ദേശിക്കുന്നുവോ അതു മാത്രം എന്റെ ജീവിതത്തിൽ നിറവേറട്ടെ എന്ന ചിന്താഗതിയോടെ അതു പ്രാപിച്ചാൽ ദൈവം സദാ നമ്മോടൊത്തുണ്ടാകും (മത്താ. 28: 20).

## എലിശബെത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായർ: നവംബർ–28 (വനിതാദിനം)

(ലൂക്കോ. 1; 39–56)

വചനിപ്പിനാൽ വിശുദ്ധീകരിക്കപ്പെട്ട് ഗർഭിണിയായിത്തീർന്ന കന്യാമറിയം എലിശബെത്തിനെ സന്ദർശിക്കുന്നു. വാർദ്ധക്യത്തിൽ അവൾ ഗർഭം ധരിച്ചിരിക്കുന്നു എന്നു കേട്ട് അനുമോദിക്കാൻ പുറപ്പെട്ടതായിരുന്നു. ചെന്നു വന്ദനം പറഞ്ഞപ്പോൾ എലിശബെത്ത് പരിശുദ്ധാത്മാവു നിറഞ്ഞവളായി മറിയയെ അനുമോദിക്കുകയാണുണ്ടായത്.

'എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുന്ന മാനം എനിക്കു എവിടെനിന്നുണ്ടായി'. യിസ്രായേലിലെ പുരോഹിതപത്നി കേവലം ഒരു യഹൂദ ബാലികയോടു പറഞ്ഞ വാക്കുകളാണ് ഇത്. യിസ്രായേൽ ജനത യഹോവയെമാത്രം ആരാധിക്കുന്ന പഴയനിയമകാലം. പിതൃപുത്ര പരിശുദ്ധാത്മാവ് എന്ന വി. ത്രിത്വത്തിന്റെ രഹസ്യം വെളിപ്പെട്ടിട്ടില്ല. ആ സാഹചര്യത്തിലാണ് എന്റെ കർത്താവിന്റെ മാതാവെന്ന് പുരോഹിതപത്നി മറിയയെ സംബോധന ചെയ്യുന്നത്. ഏതൊരു ദൈവത്തെയാണോ പഴയനിയമസഭ ആരാധിക്കുന്നത്, അതേ ദൈവം തന്നെയാണ് മറിയയിൽ ഉരുവായിരിക്കുന്നതെന്നും, ആകയാൽ മറിയ ദൈവമാതാവാണെന്നും പരിശുദ്ധാത്മാവ് എലിശബെത്തിനെക്കൊണ്ടു പറയിക്കുകയായിരുന്നു. എലിശബെത്തിൽകൂടി പഴയനിയമസഭയാണ് മറിയയെ ദൈവമാതാവെന്നു വിളിച്ചത്.

എലിശബെത്തിന്റെ ഗർഭത്തിലെ ശിശു ആനന്ദംകൊണ്ടു തുള്ളിച്ചാടുവാനുള്ള ശക്തി മറിയയുടെ വന്ദനസ്വരത്തിനുണ്ടായിരുന്നു. അത്രമാത്രം അവൾ അനുഗൃഹീതയായി മാറിക്കഴിഞ്ഞു.

നല്ല മണികളുള്ള നെൽക്കതിർ തല കുനിച്ചു നിൽക്കുമ്പോൾ ചണ്ടും പതിരുമായവ നിഗളഭാവത്തോടെ നിവർന്നുനിൽക്കുന്നതു കാണാം. രക്ഷകനെ ഉദരത്തിൽ വഹിച്ച മറിയ ഏറ്റവും വിനയപ്പെട്ടു. അവളുടെ ഉള്ളം കർത്താവിനെ മഹിമപ്പെ

ടുത്തി. അവളുടെ പാട്ടിൽ കർത്താവു തന്റെ രക്ഷിതാവാണെന്ന സത്യം പ്രഖ്യാപിക്കുന്നു. അവളുടെ താഴ്മ പ്രകടമാക്കുന്നു. അഹങ്കാരികളെ ചിതറിക്കുകയും താണവരെ ഉയർത്തുകയും ചെയ്യുന്ന ദൈവനീതി വർണ്ണിച്ചിരിക്കുന്നു.

അതെ! ദൈവം അവളെ ഉയർത്തി. വനിതാദിനമായ ഇന്നു അവൾ നമുക്കേവർക്കും മാതൃകയാണ്. ക്രിസ്തു ഉള്ളത്തിൽ നിറഞ്ഞിരിക്കുന്നവർ ഏറ്റവും വിനയപ്പെടും. ഉയർത്തുവാനാണു ദൈവം ഹിതപ്പെടുന്നതെങ്കിൽ ഉയർത്തട്ടെ; താഴ്ത്തുവാനാണെങ്കിൽ താഴ്ത്തട്ടെ. രണ്ടായാലും അവന്റെ നാമം മഹിമപ്പെടണം. അവനല്ലാതെ മറ്റൊരു ശരണവുമില്ലെന്ന വിശ്വാസസ്ഥിരതയോടെ മുന്നേറാം.

## യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായർ ഡിസംബർ 5

ശിശുദിനം (ലൂക്കാ 1:57–80)

ലേവിഗോത്രത്തിൽ അഹറോന്യ പൗരോഹിത്യത്തിന്റെ പിന്തുടർച്ചയ്ക്കുള്ള അബിയാക്കൂറിൽപെട്ടവനാണ് സഖര്യാവ്. എലിശബെത്തും ആഹറോന്യകുലത്തിൽ പെട്ടവൾ. പിതൃവഴിക്കും മാതൃവഴിക്കും കലർപ്പില്ലാത്ത പൗരോഹിത്യത്തിന്റെ ഉടമയായി യോഹന്നാൻസ്നാപകൻ ജനിച്ചു.

യിസ്രയേലിനെ യഥാസ്ഥാനപ്പെടുത്തുന്ന മിശിഹായുടെ വരവ് ആസന്നമായി എന്നു ജനം ചിന്തിച്ചുതുടങ്ങിയ കാലം. ദേവാലയത്തിൽ പുരോഹിതശുശ്രൂഷ നടത്തിക്കൊണ്ടിരിക്കെ യോഹന്നാൻ സ്നാപകൻ ജനിക്കുമെന്നറിയുന്നതോടൊപ്പം ഊമനായിത്തീരുന്നു സഖര്യാവ്. അവൻ മന്ദിരത്തിൽ ദർശനം കണ്ടെന്നു ജനം മനസ്സിലാക്കി.

യോഹന്നാന്റെ ജനനത്തിങ്കൽ അപ്പന്റെ പേർ തന്നെ മകനും നല്കാൻ ചാർച്ചക്കാർ ഒരുമ്പെട്ടെങ്കിലും യോഹന്നാനെന്നു പേരിടാൻ അമ്മ ആവശ്യപ്പെട്ടു. ആംഗ്യം കാട്ടി അപ്പനോടു ചോദിച്ചപ്പോൾ യോഹന്നാനെന്ന് അദ്ദേഹവും എഴുതിക്കാണിച്ചു. ഉടനെ അദ്ദേഹത്തിന്റെ വായും നാവും തുറന്നു സംസാരിച്ചു തുടങ്ങി. ഈ അടയാളങ്ങൾ കണ്ടപ്പോൾ ജനം വിചാരിച്ചു കാണും വരുവാനിരിക്കുന്ന മശിഹാ യോഹന്നാൻ ആയിരിക്കുമെന്ന്.

പക്ഷെ സഖര്യാവ് പരിശുദ്ധാത്മപൂർണ്ണനായി പ്രവചിക്കുന്നത്, യഹൂദഗോത്രത്തിൽപെട്ട ദാവീദിന്റെ ഗൃഹത്തിലാണ് രക്ഷയുടെ കൊമ്പുയരുമെന്നാണ്. അവനായിരിക്കും ജനത്തെ സന്ദർശിച്ച് ഉദ്ധാരണം ചെയ്യുന്നവൻ. ആദിമുതൽ പ്രവാചകന്മാർ അരുളിച്ചെയ്തതും അവനെക്കുറിച്ചാണ്. അത്യുന്നതനായ അവന്റെ വഴി ഒരുക്കുവാനും, ജനത്തിനു രക്ഷാപരിജ്ഞാനം കൊടുപ്പാനുംവേണ്ടി അവനു മുമ്പായി നടക്കാനുള്ളവനും, അവന്റെ പ്രവാചകനെന്നു വിളിക്കപ്പെടാനുമുള്ളവനാണ് യോഹന്നാൻ സ്നാപകൻ.

പൈതൽ വളർന്നു; ആത്മാവിൽ ബലപ്പെട്ടു. സഭ ശിശുദിനമായി കൊണ്ടാടുന്ന ഇന്നു നമ്മുടെ ശിശുക്കളും ആത്മാവിൽബലപ്പെട്ട് കർത്താവിന് ഉപകരിക്കുന്നവരായി തീരട്ടെ.

യോഹന്നാൻ സ്നാപകൻ യിസ്രയേലിനു തന്നെത്താൻ കാണിക്കുംനാൾവരെ മരുഭൂമിയിലായിരുന്നു. അല്ലാത്തപക്ഷം അവനാണു മിശിഹായെന്നു കരുതി ജനം ബുദ്ധിമുട്ടിച്ചേനെ. ഒടുവിൽ അവൻ യിസ്രയേലിൽ പ്രത്യക്ഷപ്പെട്ടത് ദൈവരാജ്യത്തെക്കുറിച്ച് പ്രസംഗിക്കുവാനും, യേശുവിനെ യിസ്രയേലിന്റെ രക്ഷിതാവായി വെളിപ്പെടുത്തി കൊടുക്കുവാനും ആയിരുന്നു.

രാജകീയ പുരോഹിതവർഗ്ഗമായ ക്രിസ്തീയജനം യേശുവിനെ മറ്റുള്ളവർക്കു വെളിപ്പെടുത്തിക്കൊടുക്കുന്നവരും അവന്റെ ശബ്ദം കേൾപ്പിക്കുകയും ചെയ്യുന്ന പ്രവാചകദൗത്യം നിർവ്വഹിക്കുന്നവരാകണം.

## മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായർ: ഡിസം: 12

(മത്താ: 1:18–25)

ക്രിസ്തുവിനെക്കുറിച്ചുള്ള സന്ദേശം ദൈവദൂതൻ നേരിട്ടാണ് മറിയയോടു പറഞ്ഞത്. യോഹന്നാൻ സ്നാപകനെക്കുറിച്ച് സഖര്യാവിനും, യേശുവിന്റെ ജനനത്തെക്കുറിച്ച് ആട്ടിടയൻമാർക്കും ഉണ്ടായതും പരസ്യമായ ദർശനങ്ങളായിരുന്നു. എന്നാൽ യൗസേഫിനുണ്ടായത് വെറും ഒരു സ്വപ്നംമാത്രം. സഖര്യാവിനും ആട്ടിടയന്മാർക്കും സംഭവം കണ്ടുകഴിഞ്ഞേ പൂർണ്ണമായ വിശ്വാസം വന്നുള്ളു. മറിയയും സംഭ്രമചിത്തയായി. എന്നാൽ തനിക്കായി വിവാഹനിശ്ചയം ചെയ്യപ്പെട്ടിരിക്കുന്ന മറിയ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായിരിക്കുന്നു എന്ന വാർത്ത കേവലം ഒരു സ്വപ്നംകൊണ്ടുതന്നെ യോസഫിനു ബോദ്ധ്യപ്പെട്ടു. അത്രമാത്രം വിശ്വാസതീക്ഷ്ണതയും ദൈവഭയവുമുള്ളവനായിരുന്നു യോസേഫ്. നീതിമാനെന്ന പേരിന് സർവ്വദാ യോഗ്യൻ. ദൈവമാതാവിന്റെ സംരക്ഷകനായി ജീവിക്കുവാൻ അവൻ അധൈര്യപ്പെട്ടില്ല.

പരിശുദ്ധാത്മാവുമൂലം ഗർഭിണിയാവുകയും, നിത്യകന്യകയായിരിക്കുകയും ചെയ്യുന്ന ഒരുവളാണ് രക്ഷകന്റെ മാതാവെങ്കിൽ പിന്നെന്തിന് വിവാഹനിശ്ചയം കഴിഞ്ഞ മറിയയെ ദൈവം തിരഞ്ഞെടുത്തു എന്നു ചോദിക്കുന്നവർ കാണും. ഗർഭിണിയായ അവസ്ഥയിൽ ബെത്ലഹേമിലേക്കുള്ള യാത്ര, പ്രസവാനന്തരം മിസ്രയീമിലേക്കുള്ള ഒളിച്ചോട്ടം തുടങ്ങിയ അവസരങ്ങളിലെ തുണയ്ക്കും സംരക്ഷണയ്ക്കും നീതിമാനായ ഒരാളിന്റെ സഹായം ആവശ്യമായിരുന്നു. ഗർഭിണിയായി കാണപ്പെട്ടിട്ട് യഹൂദന്മാരാൽ കല്ലെറിഞ്ഞു കൊല്ലപ്പെടാതിരിക്കേണ്ടതിനും യോസേഫിന്റെ സാന്നിദ്ധ്യം സഹായകമാണ്. അതുകൊണ്ടാണ് യോസേഫിനെക്കൊണ്ടു അവളെ വിവാഹനിശ്ചയം ചെയ്യിച്ചതും, വിവാഹനിശ്ചയം

(ശേഷം 39–ാം പേജിൽ)

# മന:പീഡ (Stress) ഒഴിവാക്കുന്നതിനും, അതിൽനിന്ന് മോചനം പ്രാപിക്കുന്നതിനുമുള്ള മാർഗ്ഗങ്ങൾ (iii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

പൊതുവെ പറഞ്ഞാൽ ശരിയായ വിശ്രമത്തിൽക്കൂടിയും, പ്രാർത്ഥന, ധ്യാനം എന്നിവയിലൂടെ മനസ്സിന് സ്വസ്ഥത നൽകുന്നതിൽ കൂടിയും, വിനോദങ്ങളിൽ കൂടിയും, കഷ്ടപ്പെടുന്നവരെ ആശ്വസിപ്പിക്കുന്നതിൽ കൂടിയും, മന:പീഡയെ ഒഴിവാക്കുകയും അതിൽനിന്ന് രക്ഷപെടുകയും ചെയ്യാവുന്നതാണ്.

## പ്രാർത്ഥനയും ധ്യാനവും

പ്രാർത്ഥനയിൽക്കൂടെ, കഴിഞ്ഞകാലത്തെ ദൈവാനുഗ്രഹങ്ങൾക്ക് നന്ദിപറഞ്ഞ്, തന്റെ നന്മയിലും ശക്തിയിലുമുള്ള നമ്മുടെ വിശ്വാസത്തെ പുതുക്കി, മന:പീഡ മാററാവുന്നതാണ്. വി. പൗലോസ് പറയുന്നു "ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്. എല്ലാററിലും പ്രാർത്ഥനയാലും, അപേക്ഷയാലും, നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടുകൂടെ, ദൈവത്തോട് അറിയിക്കയത്രേ വേണ്ടത്. എന്നാൽ സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം, നിങ്ങളുടെ ഹൃദയങ്ങളെയും, നിനവുകളെയും, ക്രിസ്തുയേശുവിങ്കൽ കാക്കും" (ഫിലി. 4:6–7). കഴിഞ്ഞകാലത്ത് അനുഗ്രഹിച്ച ദൈവം ഇന്നും പരിപാലിക്കുമെന്ന പ്രത്യാശയും ധൈര്യവും ഉണ്ടാകുമ്പോഴാണ്, നമുക്ക് പരിപൂർണ്ണ സമാധാനം ലഭിക്കുന്നത്. മററുള്ളവരെ ദൈവം വഴിനടത്തിയതും ചിന്താവിഷയമാക്കേണ്ടതാണ്. ഉദാഹരണമായി അടിമയായി വിൽക്കപ്പെട്ടവനും മിസ്രയിമിലെ കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടവനുമായ യൗസേപ്പിന്റെ കാര്യം ചിന്തിക്കുക, ഒടുവിൽ അവൻ മിസ്രയിമിലെ പ്രധാനമന്ത്രിയായി തീർന്നു. ബഥാന്യയിലെ ലാസറിന്റെ മരണം അത്യന്തം വേദനാജനകമായിരുന്നെങ്കിലും, കർത്താവ് അവനെ ഉയർപ്പിച്ചതിൽക്കൂടി, കർത്താവ് പുനരുത്ഥാനവും ജീവനുമാണെന്ന് തെളിയിക്കുന്നതിനും, കർത്താവിനോടുള്ള ഉയർന്ന ആത്മീയ ബന്ധത്തിലേക്ക് ആ കുടുംബത്തെ ഉയർത്തുന്നതിനും സാധിച്ചു. നമ്മുടെ കർത്താവിന്റെ അത്യന്തം ഹീനവും വേദന നിറഞ്ഞതുമായ മരണം മറെറാരു ഉദാഹരണമാണ്. ആ മരണത്തെ തുടർന്ന്, താൻ മഹത്വത്തോടെ ഉയിർക്കുന്നതിനും, ആഘോഷത്തോടെ സ്വർഗ്ഗാരോഹണം ചെയ്യുന്നതിനും, ശക്തിയോടെ പരിശുദ്ധ റൂഹായെ അയച്ചു ശിഷ്യന്മാരെ രൂപാന്തരപ്പെടുത്തി തന്റെ രാജ്യത്തിന്റെ കെട്ടുപണിക്ക് അവരെ ഉപയോഗിക്കുന്നതിനും കർത്താവിന് സാധിച്ചു.

നല്ല ഇടയനായ കർത്താവിനെ ധ്യാനിച്ച്, മന:പീഡ ഒഴിവാക്കുന്നതിന്, എല്ലാ ദിവസവും രാവിലെ കുറെ സമയം നാം ചെലവാക്കണം. ലോകാവസാനത്തോളം എല്ലാ നാളും താൻ കൂടെ ഉണ്ടായിരിക്കുമെന്ന് താൻ വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലോ (വി. മത്താ. 28:20). 23–ാം സങ്കീർത്തനം ചൊല്ലി ഏതൊരു സാഹചര്യത്തെയും അഭിമുഖീകരിക്കുന്നതിന് നാം തയ്യാറാകണം. ജീവിതത്തിലെ വിവിധ സന്ദർഭങ്ങൾക്ക് വളരെയേറെ സഹായിക്കുന്ന മററു സങ്കീർത്തനങ്ങളും ഉണ്ട്. അവയും ആവശ്യാനുസരണം വായിച്ച് ധ്യാനിക്കണം.

## 23–ാം സങ്കീർത്തനം

രോഗം മൂർച്ഛിച്ചിട്ട് മരുന്ന് ഫലപ്രദമാകാതെവന്ന ഒരു രോഗിയുടെ കഥ കേട്ടിട്ടുണ്ട്. അയാൾക്ക് ഉപബോധനം (കൗൺസില്ലിങ്ങ്) നൽകുന്നതിന് സ്ഥലത്തെ പട്ടക്കാരനെ ഡോക്ടേഴ്സ് വരുത്തി. കർത്താവ് എല്ലാവിധത്തിലുമുള്ള രോഗികളെ സൗഖ്യമാക്കിയെന്നും, പാപികളെയും സൗഖ്യമാക്കിയിട്ടുണ്ടെന്നും (വി. യോഹ. 5:1–14) പറഞ്ഞു. കർത്താവ് ലോകാവസാനത്തോളം കൂടെയുണ്ടായിരിക്കുമെന്ന് വാഗ്ദത്തം ചെയ്തിട്ടുണ്ടെന്നും (വി. മത്താ. 28:20) തന്റെ വാക്കിന് മാററം വരികയില്ലെന്നും (വി. മത്താ. 24:35) പട്ടക്കാരൻ പറഞ്ഞു. അപ്പോൾ രോഗിയിൽ വിശ്വാസവും പ്രത്യാശയും ഉളവായതു കണ്ട്, അവ നിലനിർത്തുന്നതിനായി പട്ടക്കാരൻ ഒരു നിർദ്ദേശം നൽകി. 23–ാം സങ്കീർത്തനം ദിവസം 5 പ്രാവശ്യം 7 ദിവസത്തേക്ക് ചൊല്ലണമെന്നു പറഞ്ഞു. ആ ദിവസങ്ങൾ കഴിയുന്തോറും ആ രോഗിയിൽ സാരമായ വ്യത്യാസം വന്നതായി കണ്ടുതുടങ്ങി. 'സന്തുഷ്ട ഹൃദയം നല്ലൊരു ഔഷധമാകുന്നു തകർന്ന മനസോഅസ്ഥികളെ ഉണക്കുന്നു'. (സദൃ.17:22) എന്ന് ജ്ഞാനിയായ ശലോമോൻ പറഞ്ഞത് അർത്ഥവത്താണെന്ന് ഈ സംഭവം തെളിയിക്കുന്നു. മനസ് സ്വസ്ഥവും പ്രത്യാശാനിർഭരവുമായിരിക്കുമ്പോൾ ആരോഗ്യദായകമായ ഹോർമ്മോൺ (ഒരു രാസവസ്തു) ശരീരത്തിൽ പ്രവർത്തിക്കുന്നു. നമ്മുടെ ദൈനംദിന ജീവിതത്തിലും ഈ സങ്കീർത്തനം ചൊല്ലി കർത്താവിനെ ധ്യാനിച്ച് ശക്തി പ്രാപിക്കാവുന്നതാണ്. അതേ സമയത്ത് നമ്മിൽ അപരാധബോധമുണ്ടെങ്കിൽ, ആദ്യമേ പാപമോചന

# സണ്ടേസ്കൂൾ അദ്ധ്യയനത്തിന്റെ പ്രാധാന്യം

ഉത്തമന്മാരായ സഭാസ്നേഹികളെ സൃഷ്ടിക്കുകയും, വാർത്തെടുക്കുകയും, സഭയുടെ ദൗത്യം നിറവേററാൻ സഹായിക്കയും ചെയ്യുന്ന ഒരു ആദ്ധ്യാത്മിക പ്രസ്ഥാനമാണല്ലോ ഓർത്തഡോക്സ് സൺഡേസ്ക്കൂൾ പ്രസ്ഥാനം. ഓറിയെൻറൽ ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസിയേഷൻ ഓഫ് ദി ഈസ്ററ് രൂപം പ്രാപിച്ചതോടെ സണ്ടേസ്ക്കൂൾ പ്രസ്ഥാനം ഒരു പുതിയ അദ്ധ്യായത്തിന് തുടക്കം കുറിച്ചു. തുടർന്ന് പുരോഗതിയുടെ ശൃംഖലയായി ഈ പ്രസ്ഥാനം വളർന്നുവരികയാണ്. കേരളത്തിൽ മാത്രമല്ല ബാഹ്യകേരളത്തിലും സണ്ടേസ്ക്കൂൾ പ്രസ്ഥാനം വളരെ അസൂയാവഹമായ പ്രോത്സാഹനവും പുരോഗതിയും പ്രാപിച്ചുവരുന്നു. ഈ പ്രസ്ഥാനത്തിൽ പ്രവർത്തിക്കയും സഹകരിക്കയും ചെയ്യുന്ന അനേകം പ്രതിഭാശാലികൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽ പ്രവർത്തിച്ചുവരുന്നു. അവരുടെ ദൗത്യനിർവഹണത്തെയും ഈ മഹദ് പ്രസ്ഥാനത്തിന്റെ പ്രവർത്തനത്തെ അനുസ്യൂതം വളർത്തിക്കൊണ്ടു വരുന്നവരായ സണ്ടേസ്ക്കൂൾ അദ്ധ്യാപകരുടെ സേവനത്തേപ്പററിയും വിലയിരുത്തുവാനുള്ള ഒരു ശ്രമമാണ് ഈ ലേഖനം.

വ്യക്തിത്വ വികാസമാണ് വിദ്യാഭ്യാസത്തിന്റെ ഒരു പ്രധാന ലക്ഷ്യം. വളർന്നുവരുന്ന തലമുറയെ ക്രിസ്തീയ മൂല്യങ്ങളുടെ ഉടമകളാക്കിത്തീർക്കയും സഭയുടെ ഉത്തമസന്താനങ്ങളാക്കി രൂപാന്തരപ്പെടുത്തുകയുമാണ് സണ്ടേസ്ക്കൂൾ അദ്ധ്യയനത്തിന്റെ ലക്ഷ്യവും ദൗത്യവും. യേശു ക്രിസ്തുവിന്റെ ഉത്തമസാക്ഷികളായി പരിലസിക്കുവാൻ അവർക്ക് ആത്മീയാഹാരം നല്കുക എന്നതാണ് അദ്ധ്യാപകരുടെ ചുമതല. അചഞ്ചലമായ ആത്മവിശ്വാസത്തോടെ ഏതു പ്രതിസന്ധിയേയും നേരിടുവാൻ പര്യാപ്തമായ ദൈവീക ചൈതന്യം അവരിൽ നിലനിർത്തുവാൻ അവരെ ഒരുക്കുകയാണ് ചെയ്യുന്നത്. ആരാധനാഭാവത്തോടെയുള്ള സേവനമായിരിക്കണം അദ്ധ്യാപകരിൽ നിക്ഷിപ്തമായിരിക്കേണ്ടത്. സുന്ദരവും ഉജ്ജ്വലവുമായ നാളെയ്ക്കുവേണ്ടിയുള്ള മോഹനാഭിലാഷങ്ങളാണ് വിദ്യാർത്ഥികൾ കാംക്ഷിക്കുന്നത്. ദിവ്യമായ ഉൾബോധത്തിന്റെയും, ആദ്ധ്യാത്മിക ജീവിതത്തിന്റെയും ഉടമകളായിത്തീരുവാൻ അവരെ പരിശീലിപ്പിക്കണം. സഭയുടെ ഉത്തമപൗരന്മാരായി, സഭയുടെ ചുക്കാൻ പിടിക്കാൻ കഴിവുള്ളവരാക്കിത്തീർക്കുകയാണ് നമ്മുടെ ലക്ഷ്യം. ഈ മഹത്തായ പ്രസ്ഥാനത്തിൽ സഹകരിക്കാതെ നിരവധി കുടുംബങ്ങൾ നമ്മുടെ സഭയിൽ ഉണ്ടെന്നുള്ള വസ്തുത വിസ്മരിക്കാവതല്ല. പ്രത്യേകിച്ച് പട്ടണങ്ങളിൽ പൊതുവേയുള്ള ഒരു ധാരണയാണ്, സാമ്പത്തികമായും കുടുംബപരമായും മേലേക്കിടയിലുള്ളവരുടെ കുട്ടികളെ സണ്ടേസ്ക്കൂളിൽ അയയ്ക്കുന്നത് ഒരു കുറച്ചിലാണെന്ന്. അവർക്ക് അതിലുപരിയായ വിജ്ഞാനം മറേറതെങ്കിലും മാദ്ധ്യമത്തിൽനിന്നും ലഭിച്ചുകൊള്ളും എന്നു വിചാരിക്കുന്നുണ്ടായിരിക്കും. പക്ഷേ അങ്ങനെയുള്ള കുടുംബങ്ങളിലാണ് അനിഷ്ടസംഭവങ്ങളും മാനസിക സംഘട്ടനങ്ങളും കൂടുതൽ നടക്കുന്നത് എന്നത് ഒളിഞ്ഞിരിക്കുന്ന ഒരു സത്യമാണ്. നമ്മുടെ സഭാംഗങ്ങളുടെ കുഞ്ഞുങ്ങളിൽ പ്രത്യേകിച്ച് ബാഹ്യകേരളത്തിൽ ഗണ്യമായ വിഭാഗത്തിന് സണ്ടേസ്ക്കൂൾ പഠനംവഴി ലഭ്യമാകുന്ന ആദ്ധ്യാത്മിക ഉത്തേജനവും സൽപ്രേരണകളും, സഭാസ്നേഹവും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. അദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ, പരമപ്രാധാന്യം ഉള്ള സണ്ടേസ്ക്കൂളിന് അർഹമായ പ്രോത്സാഹനവും, സംരക്ഷണവും സഭാംഗങ്ങൾ നല്കേണ്ടതാണ്. സണ്ടേസ്ക്കൂൾ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തുകയും തന്മൂലം സഭയുടെ ആദ്ധ്യാത്മിക അഭിവൃദ്ധിക്ക് ഉതകുമാറ് പ്രോത്സാഹിപ്പിക്കയും ചെയ്യേ

---

ലബ്ധിയിൽക്കൂടി അത് മാററുകയും, മേലാൽ പാപം ചെയ്കയില്ലെന്ന് തീരുമാനിക്കുകയും, പരോപകാരത്തിലും, ദീർഘക്ഷമയിലും, ബഹുമാനത്തിലും കഴിയുകയും കഴിയുന്നത്ര ഏവരേയും സ്നേഹിക്കുകയും ചെയ്യണം. അപ്പോൾ 23–ാം സങ്കീർത്തനം ചൊല്ലി ധ്യാനിക്കുന്നത്, ഏററവും ഫലപ്രദമായി തീരും. ★

---

**വി. യൂദാശ്ളീഹായുടെ മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



താമസിച്ചതിനു ക്ഷമാപണം
ഒരു വിശ്വാസി, മാവേലിക്കര.

ണ്ടത് ഓരോ ക്രിസ്തീയ കുടുംബത്തിന്റെയും ചുമതലയാണ്. ശാരീരികമായ വളർച്ചപോലെ ആത്മീക വളർച്ചയും ക്രമാനുഗതമായ ഒരു പ്രക്രിയയാണ്. ദൈവത്തിന്റെ വചനം ദിനംതോറും ആഹരിക്കുവാനുള്ള വിശപ്പ് കുട്ടികളിൽ ഉളവാകണം. ആത്മീക മൂല്യങ്ങളുടെ കലർപ്പില്ലാത്ത കലവറയാണ് നമ്മുടെ സഭ എന്ന ബോദ്ധ്യം കുട്ടികളിൽ രൂഢമൂലമാക്കണം. വ്യക്തിജീവിതം അർത്ഥപൂർണ്ണവും സമൂഹത്തിന് പ്രയോജനകരവും ആയിത്തീരണമെങ്കിൽ ദൈവമുമ്പാകെ സമ്പൂർണ്ണ സമർപ്പണം ആവശ്യമാണെന്ന് കുട്ടികളെബോദ്ധ്യപ്പെടുത്തണം. ഭിത്തിക്കുള്ളിൽ ഒതുങ്ങുന്ന ഒരു ധർമ്മമല്ല ക്രൈസ്തവധർമ്മം. ലോകത്തിന്റെ വെളിച്ചമായി, ഉപ്പായി അതിന് എന്നും ഒരു സാക്ഷ്യമുണ്ട് എന്ന വസ്തുത കുഞ്ഞുങ്ങളിൽ അനുഭവവേദ്യമാക്കണം. 'ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും' മുതിർന്നവരെക്കാൾ എളുപ്പം സാധിക്കുന്നത് കുട്ടികൾക്കാണ്. ദൈവിക കൃപ ഒരു സുരക്ഷാ വലയമാണ്, നൽവര ഭണ്ഡാരമാണ്. നമ്മുടെ കുഞ്ഞുങ്ങളെ ഈ വലയത്തിനുള്ളിൽ സംരക്ഷിക്കുവാൻ നമുക്കു കഴിയണം. ഈ ബോധന ശുശ്രൂഷ ഉചിതമായ വിധം, വിഭവസമൃദ്ധമാംവിധം ഉൾക്കൊള്ളിക്കുവാൻ അദ്ധ്യാപകർക്കു കഴിയണം. വിശ്വാസത്തിൽ ആരംഭിച്ച്, സ്നേഹത്തിൽ അവസാനിക്കുന്ന ഒരു സുകൃത ജീവിതത്തിന്റെ ഉടമകളായി നമ്മുടെ കുഞ്ഞുങ്ങളെ രൂപാന്തരപ്പെടുത്തണം. തിരുവചനപഠനം വിശ്വാസികളുടെ ആദ്ധ്യാത്മിക വികസനത്തിന് അനുപേക്ഷണീയമായ ഘടകമാണ്. നമ്മുടെ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ ഒരിക്കലും മററുള്ളവരെ കാണിക്കുവാൻ വേണ്ടിയാകരുത്. അവ ദൈവത്തെ മഹത്വപ്പെടുത്തുവാൻവേണ്ടിയായിരിക്കണം. ദൈവത്തേയും മനുഷ്യനേയും സ്നേഹിക്കുന്ന യഥാർത്ഥ ആത്മികത ചെറുപ്രായത്തിൽതന്നെ നമ്മുടെ കുട്ടികളിൽ വളർത്തിയെടുക്കണം. മനുഷ്യരുടെ ഇടയിൽ ദൈവത്തിന്റെ പ്രവർത്തനത്തിന്, മനുഷ്യന്റെ സഹകരണം ദൈവം പ്രതീക്ഷിക്കുന്നു. യേശുക്രിസ്തു എന്ന അടിസ്ഥാനത്തിൽ പണിയപ്പെടേണ്ട ദൈവത്തിന്റെ മന്ദിരമാണ് യഥാർത്ഥ വിശ്വാസികൾ അഥവാ സഭ. നല്ല നിലത്തുവീണ വിത്തുപോലെ കുഞ്ഞുങ്ങളുടെ മനസുകളെ പരിപുഷ്ടിയുള്ള വിളനിലമാക്കി ദൈവവചനമാകുന്ന വിത്ത് അറുപതും നൂറും മേനിയായി അവരിൽ വിളയുവാൻ ഇടയാകണം. ആരാധനാനുവാദം കുട്ടികളുടെ വ്യക്തിത്വത്തിന്റെ ആന്തരികവും ബാഹ്യവുമായ തലങ്ങളിൽ രൂപാന്തരം വരുത്തുവാനിടയാകണം. അന്യാദൃശമായ ജീവിതവിശുദ്ധി, കറകളഞ്ഞ സഭാസ്നേഹം, ത്യാഗനിർഭരമായ സേവനതല്പരത, നിഷ്ഠയുള്ള പ്രാർത്ഥനാ ജീവിതം എന്നീ സദ്ഗുണങ്ങൾ കുട്ടികളിൽ വളർന്നുവരുവാൻ നമ്മുടെ അദ്ധ്യയനംമൂലം സാധിക്കണം. നല്ല ശമറിയാക്കാരനെപ്പോലെ ഓരോ കുട്ടിയും സമൂഹത്തിന് പ്രയോജനപ്പെടുന്ന വ്യക്തിയായി മാറണം. സ്വർഗ്ഗീയഭവനത്തിൽ സ്വരൂപിക്കപ്പെടാവുന്ന ഒരേ ഒരു നിക്ഷേപം ജീവിതത്തിന്റെ ഉത്തമമൂല്യങ്ങളും, പരോപകാരവുമാണ്. സ്വർഗ്ഗരാജ്യത്തിലെ നിക്ഷേപവും സ്ഥാനവും തീരുമാനിക്കപ്പെടുന്നത് ഈ ലോകത്തിലെ നിക്ഷേപവും സ്ഥാനവും എങ്ങിനെ വിനിയോഗിക്കുന്നു എന്നുള്ളതിലാണ്. ഈ വസ്തുത ചെറുപ്രായത്തിൽതന്നെ നമ്മുടെ ഇളംതലമുറ മനസിലാക്കിയിരിക്കണം. ''നിങ്ങളുടെ നിക്ഷേപം എവിടെയോ അവിടെയായിരിക്കും നിങ്ങളുടെ ഹൃദയവും'' എന്ന കർത്തൃവാക്യം അന്വർത്ഥമാണ്.

സഭാവിജ്ഞാനത്തിലും വേദശാസ്ത്ര പരിജ്ഞാനത്തിലും നമ്മുടെ സഭാംഗങ്ങളിൽ നല്ലൊരു വിഭാഗം അജ്ഞരാണെന്നുള്ള യാഥാർത്ഥ്യം സമ്മതിച്ചേതീരു. വളർന്നുവരുന്ന തലമുറയിലെങ്കിലും ഈ ന്യൂനത പരിഹരിക്കപ്പെടണമെങ്കിൽ നമ്മുടെ സഭയിലെഎല്ലാകുഞ്ഞുങ്ങൾക്കും സണ്ടേസ്കൂൾ അദ്ധ്യയനം ഒരു നിർബ്ബന്ധിതാവശ്യമാക്കുവാനുതകുന്ന നവീനപദ്ധതികൾ ആസൂത്രണം ചെയ്യേണ്ടത് സഭയുടെകെട്ടുറപ്പിന് അനിവാര്യമാണ്. ഓർത്തഡോക്സ് സഭയുടെ വിശ്വാസസമ്പത്തും

---

**കെ. ഒ. വർഗീസ്, ബാംഗ്ലൂർ**

---

ആരാധനാ പാരമ്പര്യവും നിലനിർത്തുവാൻ ഓരോ സഭാംഗത്തിനും കടമയുണ്ട്. ഏതാനും ചില വ്യക്തികളുടെ ദൗത്യമാണ് എന്ന വേർതിരിവ് മാററി എടുക്കണം. ക്രിസ്തുവിലുള്ള സജീവബന്ധത്തിൽ ബലക്ഷയം വരാതെ സഭയിൽ എല്ലാ അംഗങ്ങളും ഒരേ ആത്മാവിലും ഐക്യത്തിലും ഒരേ ശരീരത്തിലെ അവയവങ്ങൾപോലെ അന്യോന്യം സജീവമായി സമ്മേളിക്കണം. ക്രൈസ്തവത്വം അനുസ്യൂതം വളർന്നുകൊണ്ടിരിക്കുന്ന ഒരു പ്രക്രിയയാണ്. നട്ടവരും നനച്ചവരുമായ നിരവധി പിതാക്കന്മാരുടെ കാലടികളെ പിന്തുടർന്ന് സഭാപാരമ്പര്യം പിൻതലമുറക്കാർക്ക് കൈമാറി കൊടുക്കേണ്ട ചുമതല ഓരോ ക്രിസ്ത്യാനിക്കുമുണ്ട്. അതിനാൽ സഭയുടെ ആദ്ധ്യാത്മിക പാഠശാലയാകുന്ന സണ്ടേസ്കൂൾ കാര്യക്ഷമതയോടെ നടത്തിക്കൊണ്ടു പോകേണ്ടത് ആവശ്യമാണ്.

സുവിശേഷഘോഷണം സഭയുടെ ഒരു ബലിയർപ്പണമാണ്. മതത്തേയും വിശ്വാസത്തേയും കേവലം ആചാരാനുഷ്ഠാനങ്ങളിൽ ഒതുക്കിനിർത്തിക്കൊണ്ട്, ധാർമ്മീക മൂല്യങ്ങൾക്ക് വില കല്പിക്കാത്ത ഒരു ആത്മീകതയാണ് നമുക്കു ചുററുമുള്ളത്. ആ അന്തരീക്ഷം മാററിയെടുക്കേണ്ടത് സഭയുടെചുമതലയാണ്. ഓർത്തഡോക്സ് സഭാംഗമായിക്കഴിഞ്ഞാൽ എല്ലാം തികഞ്ഞ യോഗ്യതയുടെ ഉടമയായിത്തീരും എന്ന മനോഭാവം അഭിമാനപുരസ്സരം ഉയർത്തിപ്പിടിക്കുന്ന പ്രവണത സാധാരണയാണ്. ഈ ചിന്താഗതി സഭയെ വളർത്തുകയല്ല തളർത്തുകയാണ് ചെയ്യുന്നത്. നമ്മുടെ

കുഞ്ഞുങ്ങളിൽ ഇളം പ്രായത്തിൽതന്നെ അർത്ഥവത്തായ ഒരു ആത്മീയത പരിപുഷ്ടിപ്പെടുത്തുവാൻ ഒരു പരിധിവരെ സണ്ടേസ്ക്കൂൾ അദ്ധ്യയനം സഹായിക്കുന്നു എന്നതിൽ സംശയമില്ല. സഭയുടെ ആദ്ധ്യാത്മിക മിഷൻ പ്രവർത്തനം ഇവിടെ മൊട്ടിടുകയാണ്. അത് പൂവണിഞ്ഞ്, വിരിഞ്ഞ് ഫലപ്രദമായ കായായി രൂപം പ്രാപിക്കുമ്പോൾ മാത്രമെ സഭയുടെ മിഷൻ പ്രവർത്തനം പൂർത്തിയാകയുള്ളു. "ബാലനെ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക; അവൻ വൃദ്ധനായാലും അത് വിട്ടുമാറുകയില്ല" (Prov. 22.6). ഈ സത്യം നാം എത്രമാത്രം ഗൗരവമായ, പ്രസക്തമായ രീതിയിൽ സ്വീകരിക്കാറുണ്ട്. ഇതിന്റെ പരാജയംമൂലം നിരവധി യുവാക്കൾ മയക്കുമരുന്നിന്റെയും, മദ്യപാനത്തിന്റെയും, വെറിക്കൂത്തുകളുടെയും അടിമകളായിത്തീർന്നുകൊണ്ടിരിക്കുന്നു എന്ന സത്യം നമുക്ക് എങ്ങിനെ മറച്ചുവെക്കാൻ സാധിക്കും? അവരിൽ എത്രപേർ മുടിയൻ പുത്രനെപ്പോലെ മാനസാന്തരപ്പെട്ടു തിരിച്ചു വരുവാനിടയാകും. മുതിർന്ന കുഞ്ഞുങ്ങളെപ്പററി എത്രയോ മാതാപിതാക്കൾ ആകുലചിന്തയിൽ കഴിയുന്നുണ്ട് എന്നുള്ളത് അനിഷേധ്യമായ സത്യമല്ലേ. സണ്ടേസ്ക്കൂൾ അദ്ധ്യയനം കഴിഞ്ഞ കുഞ്ഞുങ്ങൾ ഈ ഗണത്തിൽ തുലോം കുറവായിരിക്കും എന്നതിൽ സംശയമില്ല. "കുഞ്ഞുങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവീൻ, അവരെ തടയരുത്" എന്ന അരുമനാഥന്റെ ആഹ്വാനം എത്ര കണ്ട് നാം വിലയിരുത്തുന്നു, നിറവേററുന്നു എന്ന് ഓരോ മാതാപിതാക്കളും ചിന്തിക്കുന്നത് നന്നായിരിക്കും. ഈ മഹത് പ്രസ്ഥാനത്തിൽ പ്രവർത്തിക്കുന്ന ഓരോ അദ്ധ്യാപകനും ഓരോ മിഷൻ പ്രവർത്തകനാണ്. ഉത്തമന്മാരായ സഭാസ്നേഹികളെ വാർത്തെടുക്കുന്ന ചുമതലയാണ് അവനിൽ നിക്ഷിപ്തമായിരിക്കുന്നത്.

നവീകരണ സഭാപ്രവർത്തകർ നമ്മുടെ സഭാംഗങ്ങളുടെ ഭവനങ്ങൾ സന്ദർശിച്ച്, നമ്മുടെ സഭയുടെ വിശ്വാസാചാര ന്യൂനതകളെയും പോരായ്മകളെയും നിരത്തിവച്ച് അവരുടെ നൂതന വിശ്വാസ സംഹിതകൾ അടിച്ചേല്പിച്ച്, നമ്മുടെ സഭാംഗങ്ങളെ പിന്തിരിപ്പിച്ച് അവരുടെ വിശ്വാസത്തിനും പഠിപ്പിക്കലിനും അധീനരാക്കിത്തീർക്കുന്ന പ്രവണത സാധാരണ സംഭവമാണ്. അപ്രസക്തമായ വേദപഠനരീതി, ആരാധനാനുഭവക്കുറവ്, വികലമായ മദ്ധ്യസ്ഥതാസക്തി തുടങ്ങിയ കുറവുകൾ അവരുടെ വിഭവങ്ങളാണ്. അജ്ഞരായ നമ്മുടെ സഭാംഗങ്ങൾ, പ്രത്യേകിച്ച് അനൗദ്യോഗികരായ കുടുംബങ്ങൾ അവരുടെ താളമേളങ്ങളിൽ ആകൃഷ്ടരായി അടിമപ്പെട്ടുപോകയും അതിന്റെ വിത്തുകൾ മററു കുടുംബങ്ങളിൽ വിതയ്ക്കപ്പെടുകയും, തദ്വാരാ സഭ വിട്ടുപോകുകയും ചെയ്യുന്ന പ്രക്രിയ സുലഭമാണ്. നമ്മുടെ സഭയിൽ നിരവധി പഠനമാദ്ധ്യമങ്ങൾ സുലഭമാണെങ്കിലും അതിലൊന്നും ആകൃഷ്ടരാകാതെ, നൂതനാശയങ്ങൾക്കും വികലമായ വിശ്വാസ സംഹിതകളിലും ആശ്രയവും, ആശ്വാസവും, സംതൃപ്തിയും കണ്ടെത്തുന്ന പ്രവണത അഭികാമ്യമല്ല എന്നു മനസ്സിലാക്കേണ്ടതാണ്. നമ്മുടെ ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന 'ദിവ്യബോധനം' എന്ന വിശ്വാസ പരിശീലനപദ്ധതി ഏതു പ്രായത്തിലും മേഖലയിലുമുള്ളവർക്കും വളരെ ഉപയുക്തമായ പഠനമാദ്ധ്യമമാണ്. യുക്തിയും, അറിവും, അന്വേഷണവും മാത്രമല്ല പ്രധാനം. വിശ്വാസവും, അനുഭവവും, രൂപാന്തരവുമാണ്. വാക്കുകളും, ഭാഷാപ്രയോഗങ്ങളും, നൂതന സിദ്ധാന്തങ്ങളും, അന്യ ഭാഷോച്ചാരണവുമല്ല പ്രധാനം; നിർമ്മല ഹൃദയവും, ദൈവാരാധനയും സൽക്കർമ്മങ്ങളുമാണ്. സഭയുടെ ആരാധനാജീവിതവും, ഓരോ ക്രിസ്ത്യാനിയുടേയും പ്രാർത്ഥനാ നിരതമായ ജീവിതവുമാണ് ദൈവവിജ്ഞാനീയത്തിന്റെ പ്രധാന ഘടകങ്ങൾ. ദൈവവിജ്ഞാനീയം ദൈവവുമായുള്ള സംയോജനമാണെന്ന് സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. അറിയുന്നത് ആയിത്തീരുന്നതു വഴിയാണെന്നു ചുരുക്കം. അന്യസഭകളിൽ ഇവയൊക്കെ സുലഭമാണെന്ന ചിന്താഗതി വ്യർത്ഥമാണെന്ന് സഭ വിട്ടുപോകുന്നവർ മനസ്സിലാക്കണം. സകല സത്യത്തിലേക്കും വഴി നടത്തുന്നത് വി. വേദപുസ്തകംമാത്രമാണെന്ന ധാരണയും പഠിപ്പിക്കലും വേദപുസ്തകാധിഷ്ടിതമല്ല, പ്രത്യുത സത്യത്തിന്റെ ആത്മാവാണ് എന്നു മനസ്സിലാക്കണം. നമ്മുടെ കുഞ്ഞുങ്ങളെ സഭ

# ഏഴുപതിലേയ്ക്ക് പ്രവേശിച്ച തപോധനൻ



ദൈവഭക്തികൊണ്ടും, ജീവിതനൈർമ്മല്യം കൊണ്ടും, ധാർമ്മിക ചിന്തകൊണ്ടും, ആദർശസിദ്ധാന്തങ്ങൾകൊണ്ടും, മനുഷ്യരുടെ സ്നേഹാദരങ്ങൾ ആർജ്ജിക്കുന്ന ഒരു ആത്മീയ പിതാവാണ് അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി. തിരുമേനിക്ക് ആശംസകൾ.

ചെറുപ്പത്തിൽതന്നെ മററു കുട്ടികളിൽനിന്ന് ഇദ്ദേഹം (മാത്തുകുട്ടി) വ്യത്യസ്തനായിരുന്നു. ഏഴു വയസ് പ്രായമുള്ളപ്പോൾ മാംസഭക്ഷണം ഉപേക്ഷിച്ച് സന്യാസിയാകാൻ തയ്യാറെടുത്ത ഈ ബാലനെ 3 വയസുള്ളപ്പോൾ വി. സി. ഗീവറുഗീസ് ശെമ്മാശൻ ദയറായിൽ ചേരുന്നതിന് ആഹ്വാനം ചെയ്തു. പിതൃസഹോദരനായ കെ. പി. പൗലോസ് ശെമ്മാശനും, മൂത്ത സഹോദരി സിസ്ററർ മേരിയും മാത്തുകുട്ടിയുടെ ജീവിതശൈലിയിൽ സ്വാധീനം ചെലുത്തി. ഇവർ രണ്ടു പേരും പുരുഷൻമാരുടെയും സ്ത്രീകളുടെയും സന്യാസസമൂഹങ്ങൾ സ്ഥാപിക്കുന്നതിൽ തൽപരരായിരുന്നു. മാത്തുക്കുട്ടി ഇംഗ്ലീഷ് സ്കൂളിൽ പഠിക്കുന്ന കാലത്ത് വർഷംതോറും പിറമാടം ഗത്സീമോൻ ദയറായിൽ മദ്ധ്യവേനൽ അവധികാലത്ത് പോകുകയും അവിടുത്തെ ശിക്ഷണത്തിൽ ജീവിക്കുകയും ചെയ്തിരുന്നു.

1943–ൽ പ. ഗീവറുഗീസ് ദ്വിതീയൻ ബാവായിൽനിന്നും ശെമ്മാശുപട്ടമേററു, കോട്ടയം C. M. S. കോളജിൽനിന്നും Intermediate-ഉം

**തോമസ് ഡേവിഡ്, ന്യൂയോർക്ക്**

മദ്രാസ് ക്രിസ്ത്യൻ കോളജിൽനിന്നും B.Sc. യും പാസായി. മദ്രാസ് ക്രിസ്ത്യൻ കോളേജിൽ പഠിച്ചിരുന്നപ്പോൾ അവിടെ തൊപ്പിവച്ചു നടന്ന ഏക ശെമ്മാശൻ ഇദ്ദേഹമായിരുന്നു. തൻമൂലം പലപ്പോഴും ഹാസ്യകഥാപാത്രമാകുമായിരുന്നു എങ്കിലും മേല്പട്ടക്കാരുടെ ഉപദേശങ്ങളിൽനിന്നും അണുപോലും വ്യതിചലിക്കുവാൻ ശെമ്മാശൻ കൂട്ടാക്കിയില്ല. ഈ കാലഘട്ടത്തിൽ മഹാത്മഗാന്ധിയുടെ മീനാമ്പാക്കത്തെ പ്രാർത്ഥനാസമ്മേളനങ്ങളിൽ സംബന്ധിക്കുന്നതിന് ഇദ്ദേഹത്തിനു സാധിച്ചു.

1951–ൽ ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് ഔഗേൻ ബാവാ) തിരുമേനിയിൽനിന്ന് കശീശാപട്ടമേൽക്കുകയും, സെക്കന്ദരാബാദ് പള്ളിയിൽ 4 വർഷം സേവനം അനുഷ്ടിക്കുകയും ചെയ്തു. ഈ സമയത്ത് ഉസ്മാനിയ യൂണിവേഴ്സിററിയിൽനിന്നും M. Sc. ബിരുദം കരസ്ഥമാക്കി. അനന്തരം വളയഞ്ചിറ പള്ളിയിൽ രണ്ടു വർഷം സേവനം അനുഷ്ഠിച്ചതിനുശേഷം നാലു വർഷം കൽക്കട്ടായിൽ പ്രവർത്തിച്ചു. ആ കാലയളവിൽ കൽക്കട്ടായ്ക്ക് സമീപം എട്ടു സ്ഥലങ്ങളിൽ കോൺഗ്രിഗേഷനുകൾ സ്ഥാപിക്കുകയും, രണ്ടു മാസത്തിൽ ഒരിക്കൽ എന്ന ക്രമത്തിൽ അവിടെ വിശുദ്ധ കുർബാന ചൊല്ലിവരികയും ചെയ്തു. സെറാംമ്പൂർ യൂണിവേഴ്സി

---

യുടെ വിശ്വാസാചാരങ്ങളിൽ പരിരക്ഷിക്കേണ്ടത് സണ്ടേസ്ക്കൂൾ അദ്ധ്യാപകരായ നമ്മുടെ കടമയാണ്. ഈ ആട്ടിൻകൂട്ടത്തിൽനിന്ന് ഒന്നുപോലും ഒററപ്പെട്ടുപോകാൻ ഇടയാകരുത്. അതിനനുസരിച്ചുള്ള പ്രതിരോധ തീഷ്ണത അവരിൽ വളർത്തിയെടുക്കണം. സാൻമാർഗ്ഗിക അധ:പതനത്തിലും, മൂല്യശോഷണത്തിലും, നിരാശയിലും കഴിയുന്ന യുവലോകത്തിന് പ്രത്യാശയും, രൂപാന്തരവും, ശക്തിയും യേശുക്രിസ്തുമൂലം ലഭിക്കുമെന്ന് നാം തെളിയിച്ചുകൊടുക്കണം. പ്രസംഗവും പ്രവൃത്തിയും തമ്മിൽ പൊരുത്തപ്പെടാത്ത പ്രതിഭാസം നമ്മുടെ ദൗത്യനിർവഹണത്തിൽ ഉണ്ടാകാൻ അനുവദിക്കരുത്. സണ്ടേസ്ക്കൂൾ പത്താംക്ലാസ് കഴിയുമ്പോഴേക്കും നമ്മുടെ കുട്ടികൾ ഉത്തമൻമാരായ സഭാസ്നേഹികളും, ഓർത്തഡോക്സ് സഭാ വിശ്വാസാചാരാധിഷ്ടിതമായ ഒരു ജീവിതത്തിൻെറ ഉടമകളും ആയിത്തീരണം. അതിന് അവരെ ഒരുക്കേണ്ടത് വിളിക്കപ്പെട്ടവരായ സണ്ടേസ്ക്കൂൾ അദ്ധ്യാപകരായ നാമോരോരുത്തരുമാണെന്നുള്ള ദൗത്യബോധം നമ്മെ ഭരിക്കേണ്ടതാണ്. ★

റ്റിയിൽനിന്നും B.D, ബിരുദം ലഭിച്ചശേഷം രണ്ടു വർഷം ജബൽപ്പൂരിലും, നാലു വർഷം വെല്ലൂരും സേവനം അനുഷ്ഠിച്ചു. വെല്ലൂർ ആശുപത്രയിലെ സേവനം അനേകരുടെ നിർല്ലോഭമായ അഭിനന്ദനത്തിന് കാരണമായി.

1967 മുതൽ 5 വർഷത്തേക്ക് വൈദികസെമിനാരിയിൽ അദ്ധ്യാപകനും വാർഡനുമായി പ്രശംസനീയമായ സേവനം അനുഷ്ഠിച്ചു. 1972 മുതൽ 6 വർഷത്തേക്ക് കോലഞ്ചേരി ആശുപത്രിയിലെ ചാപ്ളെനായി പ്രവർത്തിച്ചു. ഈ കാലഘട്ടത്തിലാണ് വെല്ലൂരിൽവച്ച് നട്ടെല്ലിലെ ട്യൂമറിന്റെ ഓപ്പറേഷൻ നടത്തിയത്. ദൈവത്തിന്റെ പ്രത്യേകമായ അനുഗ്രഹംമൂലമാണ് പൂർണ്ണസൗഖ്യം ലഭിച്ചതെന്ന് തിരുമേനി വിശ്വസിക്കുന്നു.

സെക്കണ്ടറബാദിൽ ആയിരുന്നപ്പോൾ മാർത്തോമപള്ളിയും, ഓർത്തഡോക്സ് പള്ളിയും തമ്മിലുണ്ടായിരുന്ന മൽസരവും, കലഹവും തീർക്കുന്നതിന് മാത്യൂസ് അച്ചൻ വഹിച്ച പങ്ക് ഏറ്റവും പ്രശംസനീയമാണ്. അതുപോലെ വളയഞ്ചിറങ്ങരയുണ്ടായിരുന്ന ഹൈന്ദവ സഹോദരങ്ങളുടെ തെറ്റിദ്ധാരണകൾ മാറ്റി സ്നേഹാദരവുകൾ സമ്പാദിക്കുവാൻ സാധിച്ചത് ദൈവാശ്രയത്തിന്റെയും, ആത്മനൈർമ്മല്യത്തിന്റെയും ഫലമാണ്.

തന്റെ ഉപേക്ഷകൊണ്ടോ, നിഷ്ക്രിയത കൊണ്ടോ, പ്രശ്നങ്ങൾ ഉണ്ടാകരുതെന്നും, ഉള്ള പ്രശ്നങ്ങൾ നോമ്പും പ്രാർത്ഥനയുംകൊണ്ടും സ്നേഹപൂർണ്ണമായ പെരുമാറ്റംകൊണ്ടും ദൂരീകരിക്കണമെന്നും ആഗ്രഹിക്കുന്ന ഒരു മഹൽവ്യക്തിയാണ് തിരുമേനി.

1978–ൽ മെത്രാനായ തിരുമേനി അങ്കമാലി, കോട്ടയം എന്നീ മെത്രാസനങ്ങളുടെ സഹായമെത്രാനായും, 1982 മുതൽ ഇടുക്കി മെത്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയും 1992 മുതൽ അമേരിക്കൻ മെത്രാസന മെത്രാപ്പോലീത്താ ആയും സേവനം അനുഷ്ഠിച്ചുവരുന്നു. സാമ്പത്തികമായി പിന്നോക്കാവസ്ഥയിൽ ഇരിക്കുന്ന ഇടുക്കിയിൽ ഒരു അരമന പണിയുവാനും ഒരു ആശുപത്രി സ്ഥാപിക്കുവാനും ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആയിരുന്ന തിരുമേനിക്ക് സാധിച്ചു. ഇടുക്കി ഭദ്രാസനാധിപനായിരുന്ന കാലത്ത് തന്റെ മെത്രാസനത്തിലെ എല്ലാ ഭവനങ്ങളും സന്ദർശിക്കുവാനും അശരണരായവരെ സഹായിക്കുവാനും ഇദ്ദേഹം പ്രവർത്തിച്ചു.

മലങ്കരസഭാമാസിക എഡിറ്റോറിയൽ ബോർഡ് പ്രസിഡന്റ്, മർത്തമറിയംസമാജം പ്രസിഡന്റ്, മദ്യവർജ്ജന ധാർമ്മികോന്നമനപ്രസ്ഥാനത്തിന്റെ പ്രസിഡന്റ്, കോർപ്പറേറ്റ് കോളേജുകളുടെ മാനേജർ എന്നീ നിലകളിലും ദീർഘ

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Pleasy, Nagaland.



Ancy Mathew, Philadelphia.

T. A. Thomas, Koipuram.

# യേശുനാഥൻെറ പൂന്തോട്ടത്തിൽ

## സീബി തരകൻ

കുഞ്ഞിച്ചായൻെറ കത്തുകൾ മലങ്കരസഭാമാസികയിൽ പ്രസിദ്ധീകരിച്ചു തുടങ്ങിയിട്ട് ഇരുപത്തിയഞ്ചുവർഷം തികയുന്നു. ഈ ഇരുപത്തിയഞ്ചു വർഷത്തിനിടയിൽ എത്രയോ കൊച്ചുകൂട്ടുകാരെ യേശുനാഥൻെറ പൂന്തോട്ടത്തിലൂടെ കുഞ്ഞിച്ചായൻ കൈപിടിച്ചു നടത്തിയിരിക്കുന്നു! ഓർമ്മയിൽ ഈ ഇരുപത്തഞ്ചുവർഷം പിറകോട്ടു പോകുമ്പോൾ, ഞാൻ ഓർമ്മവെച്ചു തുടങ്ങിയിട്ടില്ലാത്ത ഒരു ചെറുബാലനാണ്. എന്നാണ് ഞാൻ 'യേശുനാഥൻെറ പൂന്തോട്ട'ത്തിൽ ആദ്യമായി പ്രവേശിച്ചത്? അത് കൃത്യമായി ഓർക്കുവാൻ പ്രയാസമാണ്. എന്നാൽ, അക്ഷരങ്ങൾ കൂട്ടിവായിക്കാനും അതിലൂടെ ബാല്യഭാവനയുടെ ലോകത്ത് പറന്നുയരുവാനും തുടങ്ങിയ കാലത്തുതന്നെ അദ്ദേഹത്തിൻെറ കഥകൾ എൻെറ ഭാവനയുടെ ചക്രവാളങ്ങളെ വികസ്വരമാക്കുവാൻ തക്കവണ്ണം എന്നിലേക്ക് കടന്നുകഴിഞ്ഞിരുന്നു.

കുട്ടിക്കാലത്തെ ഒരു ദൃശ്യം മനസ്സിലേക്ക് കടന്നുവരുന്നു. സാഹിത്യരസികനായ എൻെറ പിതാവ് മുറിയിൽ ആരുമായോ സംസാരിച്ചുകൊണ്ടിരിക്കുന്നു. ഞാൻ ഇളയ സഹോദരങ്ങളോടൊത്ത് മുററത്ത് കളിച്ചുകൊണ്ടിരിക്കുന്നു. ഇടയ്ക്ക് പിതാവിൻെറ ആജ്ഞപ്രകാരം ഞാൻ മുറിയിലേക്ക് കടന്നുചെന്നു. അദ്ദേഹത്തിൻെറ സമീപം ഇരുന്നിരുന്ന അപരിചിതൻ എന്നെ നോക്കി പുഞ്ചിരിച്ചു. അദ്ദേഹം സമ്മാനമായി തന്ന പുസ്തകവുമായി ഞാൻ അതിവേഗം പുറത്തു കടന്നു. 'കുങ്കുമപ്പൂക്കൾ' എന്ന പുസ്തകമായിരുന്നു അത്. അതൊരു കഥപ്പുസ്തകമാണെന്നും അതു തന്നത് അത് എഴുതിയ ആളാണെന്നും അത് ജോയൻ കുമരകം എന്ന സാഹിത്യകാരനാണെന്നും ഞാനറിഞ്ഞത് വളരെ നാളുകൾക്കുശേഷമാണ്. എൻെറ ധാരണാശക്തി അത്രയേ ഉണ്ടായിരുന്നുള്ളു. പിന്നീട് അവധിദിവസങ്ങളിൽ ഞാൻ 'കുങ്കുമപ്പൂക്കളുടെ' ലോകത്ത് സ്ഥിരതാമസമാക്കി. അതിലെ കഥകളോരോന്നും ആ ബാല്യ മനസ്സിനെ സന്തോഷിപ്പിക്കുകയും സങ്കടപ്പെടുത്തുകയും ചെയ്തു. സ്കൂളിലേക്കുള്ള യാത്രയ്ക്കിടയിൽ ആ കഥകളിലെ കഥാപാത്രങ്ങൾ എൻെറ സഹയാത്രികരായി. ആ പുസ്തകത്തിലെ ചില കൊച്ചുപാട്ടുകൾ അറിഞ്ഞും അറിയാതെയും എൻെറ നാവിൽ നൃത്തം ചെയ്തു.

''....റോജാ റോജാ പൂക്കൾ
അംബരത്തി പൂക്കൾ
ചെംബരത്തി പൂക്കൾ
യേശുരാജനിഷ്ടമുള്ള നല്ല പൂക്കൾ....''

എന്നിങ്ങനെയുള്ള പാട്ടുകൾ ബാല്യകാലത്തിൻെറ സന്തോഷങ്ങളുടെ ഭാഗമായി ഇന്നും ഓർമ്മിക്കുന്നവയാണ്.

ഒരു പഴയ കഥയെ ആസ്പദമാക്കി അദ്ദേഹം രചിച്ച 'സ്വർഗ്ഗത്തിലേക്കൊരു കത്ത്' എന്ന കഥ എൻെറ കുരുന്നു ഹൃദയത്തെ ദുഃഖിപ്പിക്കുന്നതായിരുന്നു. ആ കഥയിൽ ആ ബാലമനസ്സ് യാഥാർത്ഥ്യങ്ങൾ കണ്ടു എന്നതാണ് സത്യം. സ്വർഗ്ഗത്തിലെ അപ്പച്ചന് കത്തെഴുതുന്ന ഒരു ചെറുബാലൻെറ കഥയായിരുന്നു അത്. എല്ലാററിനും മറുപടി നൽകുന്ന സ്വർഗ്ഗത്തിലെ അപ്പച്ചനെപ്പററി ക്ലാസ്ടീച്ചർ പറഞ്ഞതുകേട്ട് ഒരു അനാഥബാലൻ സ്വർഗ്ഗത്തിലെ അപ്പച്ചന് കത്തെഴുതുന്നു. 'സ്വർഗ്ഗത്തിലെ അപ്പച്ചൻ' എന്ന പേരുമാത്രമേ മേൽവിലാസമായി അവനറിയൂ. നഷ്ടപ്പെട്ടുപോയ മാതാപിതാക്കളെക്കുറിച്ച് ആ കത്തിൽ അവൻ എഴുതിയിട്ടുണ്ടായിരുന്നു. വിചിത്രമായ മേൽവിലാസം കണ്ട് പോസ്ററ്മാസ്ററർ ആ കത്ത് പൊട്ടിച്ചു വായിച്ചു. അയാൾക്ക് ദുഃഖവും സഹതാപവും തോന്നി. 'സ്വർഗത്തിലെ അപ്പച്ചൻെറ' പേരിൽ അയാൾ കുട്ടിക്ക് മറുപടി അയച്ചു. ആ മറുപടി കുട്ടിയെ സന്തോഷിപ്പിച്ചു. കഥയുടെ ചുരുക്കം ഇതാണെങ്കിലും അന്നും ഇന്നും ആ കഥ എനിക്കു നൽകുന്നത് വേദനയാണ്. ആ കഥ നൽകിയ അനുഭവം ഏകാന്തതയിൽ ഇററും എൻെറ ഹൃദയത്തിൽ വികാരത്തിൻെറ വേലിയേററം സൃഷ്ടിക്കുന്നു. അത്

---

നാൾ പ്രവർത്തിച്ചിട്ടുണ്ട്. സഭാംഗങ്ങളെ വിശ്വാസത്തിലും, ധാർമ്മികജീവിതത്തിലും ഉറപ്പിച്ച് നിറുത്തുവാൻ ഉതകത്തക്കതും, ഉൽകൃഷ്ട നിലവാരം പുലർത്തുന്നതുമായ നിരവധി പുസ്തകങ്ങളും, അനേക ലേഖനങ്ങളും ഇംഗ്ളീഷിലും, മലയാളത്തിലും തിരുമേനി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇവയിൽ 'അനുദിന ചിന്തകൾ', 'സൗഖ്യദായകനായ ക്രിസ്തു', വിശുദ്ധ കുർബാന ധ്യാനം', 'പരിശുദ്ധാത്മാവ്' തങ്കവാക്യങ്ങൾ തുടങ്ങിയ ഗ്രന്ഥങ്ങൾ ശ്രദ്ധേയങ്ങളാണ്. 'മലങ്കരസഭ മാസിക', 'ഓർത്തഡോക്സ് യൂത്ത്', 'പുരോഹിതൻ' തുടങ്ങിയ നിരവധി പ്രസിദ്ധീകരണങ്ങളിൽ സഭാവിശ്വാസപരമായ അദ്ദേഹത്തിൻെറ അനേകം ലേഖനങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

സത്യവും, സ്നേഹവും, ഭക്തിയും, യുക്തിയും സ്വാംശീകരിച്ച് ദിവ്യജ്ഞാനിയായി സഭയേയും, സഭാമക്കളെയും ഇനിയും ദീർഘനാൾ നയിക്കുവാൻ ആവശ്യമായ ദൈവകൃപ സമൃദ്ധിയായി തിരുമേനിക്ക് ലഭിക്കുന്നതിനുവേണ്ടി നമുക്ക് പ്രാർത്ഥിക്കാം.

കഥയുടെ ഇതിവൃത്തത്തിന്റെയും ആഖ്യാനത്തിന്റെയും ശക്തിയാണ്. ഹൃദയത്തെ ദ്രവീകരിക്കുവാനുള്ള സാഹിത്യത്തിന്റെ ശക്തിയെക്കുറിച്ച് പ്രാമാണികരായ സാഹിത്യചിന്തകന്മാരെല്ലാം പറഞ്ഞിട്ടുണ്ട്. യഥാർത്ഥ സാഹിത്യം മനുഷ്യന്റെ ആത്മാവിൽ ചലനങ്ങൾ ഉണ്ടാക്കാൻ പര്യാപ്തമാണ്. എത്രമാത്രം എഴുതി എന്നതല്ല; എഴുതിയവയിൽ എത്രയെണ്ണം പ്രസക്തമാണ് എന്നതത്രെ പ്രധാനം. 'കുങ്കുമപ്പൂക്കൾ", 'വയലിലെ ലില്ലി' 'വാനമ്പാടികളും കൊച്ചുമാലാഖമാരും' 'പൊൻപുഴയും പൊന്നോണവും", 'ചാച്ചായുടെ പൂന്തോട്ടം', 'കുഞ്ഞിച്ചായന്റെ കത്തുകൾ' തുടങ്ങിയ പുസ്തകങ്ങളിലെ കഥകളെല്ലാം ബാലമനസുമായി ഹൃദയസംവാദം സ്ഥാപിക്കുന്നവയത്രെ. ശിശുക്കളുടേതുപോലെ നിഷ്ക്കളങ്കമായ ഹൃദയമുള്ള ആരെയും ആ കഥകൾ ആകർഷിക്കും. ഒരു യഥാർത്ഥ സാഹിത്യകാരൻ തന്റെ കൃതിയിലൂടെ അനുവാചക ഹൃദയത്തിലേക്ക് അനുഭൂതിയുടെ ഒരു പാലം പണിയുകയാണ് ചെയ്യുന്നത്. അവിടെ അനുവാചകൻ ബാലനാണോ മുതിർന്നവനാണോ എന്നുള്ളത് പ്രശ്നമല്ല. അയാളുടെ ഹൃദയം കൃതിയുമായി സംവദിക്കുന്നുണ്ടോ എന്നതാണ് പ്രധാനം.

ബാലമനസ്സുകൾക്ക് രസം പകരുന്നു എന്നതു മാത്രമല്ല ജോയൻ കുമരകത്തിന്റെ കഥകളുടെ പ്രത്യേകത. യഥാർത്ഥ ജീവിതത്തിന്റെ ദുഃഖവും സന്തോഷവും പ്രതിഫലിക്കുന്ന മുഖത്തെ ആ കഥകളിലൂടെ അവതരിപ്പിക്കുകയാണ് അദ്ദേഹം ചെയ്യുന്നത്. അവ ഗുണപാഠങ്ങൾ ഉള്ളിൽ നിറച്ച് ഉണ്ടാക്കിയിട്ടുള്ള മധുരമിഠായികൾ മാത്രമല്ല; ബാല്യഭാവനകളെ വികസിപ്പിക്കാനും ജീവിതത്തിന്റെ അവസ്ഥാന്തരങ്ങളെ പരിചയപ്പെടുത്തുവാനും കെല്പുള്ളവയുമത്രെ.

മനോഹരങ്ങളായ വാങ്മയ ചിത്രങ്ങളിലൂടെ ഈ എഴുത്തുകാരൻ കുട്ടികളെയും മുതിർന്നവരെയും ഭാവനയുടെ ലോകത്തേക്ക് കൂട്ടിക്കൊണ്ടുപോകുന്നു. ആ ലോകത്ത് ഏറ്റവും കൂടുതലായി കാണപ്പെടുന്ന സുന്ദരവസ്തു പുഷ്പമാണ്. പൂക്കളും പൂന്തോട്ടവും ആ കഥകളിൽ മാറിമാറി പ്രത്യക്ഷമാകുന്നു. അവ വിശുദ്ധിയുടെ പ്രതീകമായി ഈ കാവ്യകഥാകാരൻ കാണുന്നു. അദ്ദേഹം എഴുതിയിട്ടുള്ള ജീവചരിത്രവിഷയകമായ കൃതികളിലും ഈ പ്രത്യേകത കണ്ടെത്താനാകും. ജീവചരിത്രങ്ങൾക്കുപോലും കഥയുടെ ശില്പഭംഗി കൈവരുത്തുവാനാണ് അദ്ദേഹം ശ്രമിച്ചിട്ടുള്ളത്. പരുമല തിരുമേനിയുടെ ഹൃദയവിശുദ്ധി പ്രഖ്യാപിക്കുന്ന പൂക്കളെ 'പരുമല തിരുമേനിയുടെ കഥ' എന്ന പുസ്തകത്തിൽ നമുക്ക് കണ്ടെത്താം:

''ആ കൊച്ചുഗ്രാമത്തിലെ പൂച്ചെടികളെ തലോടിക്കൊണ്ട് പൂങ്കാറ്റ് ചുറ്റിസഞ്ചരിച്ചു. സഞ്ചാരത്തിനിടയിൽ സുന്ദരിയായ ഒരു കൊച്ചു പനിനീർപ്പൂവിനെ പൂങ്കാറ്റ് കണ്ടെത്തി.

''പ്രിയപ്പെട്ട പനിനീർപ്പൂവെ നിന്നെക്കാൾ ഭംഗിയുള്ളതായി ഈ ലോകത്തിൽ മറ്റെന്തുണ്ട്'' പൂങ്കാറ്റ് ചോദിച്ചു.

''അങ്ങു ദൂരെ ഒരു നദിയുണ്ട്. ആ പുണ്യനദിയുടെ തീരത്ത് ഒരു കൊച്ചുപള്ളിയും അതിനോടു ചേർന്ന് ആർഭാടങ്ങളില്ലാത്ത ഒരു അരമനയുമുണ്ട്. ആ അരമനയിൽ വസിക്കുന്ന പരിശുദ്ധനായ കൊച്ചുതിരുമേനിയുടെ ഹൃദയത്തിന് എന്നെക്കാൾ സൗന്ദര്യമുണ്ട്''. ഇളംകാറ്റിൽ കുണുങ്ങിയാടിക്കൊണ്ട് പനിനീർപ്പൂവു പറഞ്ഞു....''

കവിയുടെ ഹൃദയമുള്ള ഒരു കഥാകാരനു മാത്രമെ ഇത്തരത്തിൽ എഴുതുവാൻ സാധിക്കുകയുള്ളു. കുട്ടികളെ യേശുനാഥന്റെ പൂന്തോട്ടത്തിലെ പൂക്കളായി കാണുവാൻ ഇഷ്ടപ്പെടുന്ന ഈ കഥാകാരൻ ഈ ലോകത്തെ യേശുനാഥന്റെ പൂന്തോട്ടമായി കാണുകയും അതിൽ ജീവിതത്തിന്റെ അർത്ഥം കണ്ടെത്തുകയും ചെയ്യുന്നു. ■

അനീതിയേയും അധർമ്മത്തേയും വിട്ടുവീഴ്ചയില്ലാതെ എതിർക്കുന്ന മനോഭാവം ഈ എഴുത്തുകാരനുണ്ട്. പ്രസംഗങ്ങളിലും സ്വകാര്യസംഭാഷണങ്ങളിലും തികഞ്ഞ നർമ്മബോധത്തോടെ അദ്ദേഹത്തിൽനിന്നുയരുന്ന വിമർശനങ്ങൾ ഈ എഴുത്തുകാരന്റെ മറ്റൊരു മുഖമാണ് കാഴ്ച

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




മറിയാമ്മ, പത്തനാപുരം.




Mrs. A. Mathai, Orissa.

# കൊയ്നോണിയാ — വ്യാപ്തിയും പ്രസക്തിയും (iii)

ഡീക്കൻ ഐപ്പ് പി. സാം, തോട്ടപ്പുഴ

## ആധുനിക സഭയിൽ സഫലമാകേണ്ട കൂട്ടായ്മ

### വി. മാമോദീസാ—സഭയുടെ വാതിൽ

ത്രിയേക ദൈവമാണ് സഭയിലെ കൂട്ടായ്മയുടെ ഉറവിടവും അടിസ്ഥാനവും. ക്രിസ്തു ശരീരമാകുന്ന സഭയുടെ കൂട്ടായ്മയിലേക്ക് പ്രവേശനം സാദ്ധ്യമാകുന്നത് വി. മാമോദീസായിൽ കൂടിയാണ്. വി.മാമോദീസായിൽ നാം ക്രിസ്തുവിനോടുകൂടെ മരിച്ച് അവനോടുകൂടെ ഉയർത്തെഴുന്നേററ് ജീവിക്കുന്ന അനുഭവത്തിൽ ആയിത്തീരുന്നു. സ്നാനമേററ് സാത്താനെ ഉപേക്ഷിച്ച് ത്രിത്വത്തിലുള്ള വിശ്വാസം സ്വീകരിച്ചവരുടെ കൂട്ടായ്മയാണ് സഭ. വിശ്വാസികൾ വി. മാമോദീസായിലൂടെ ത്രിത്വത്തിന്റെ കൂട്ടായ്മയിലേക്ക് കടന്നുവന്ന് കർത്തൃമേശയിലെ ഒരേ അപ്പത്തിന്റെ അംശികളായി (അവകാശികളായി) ത്തീരുന്നു. ത്രിയേക ദൈവത്തിലുള്ള വിശ്വാസഐക്യമാണ് കൂട്ടായ്മയുടെ മൂലക്കല്ലും മാനദണ്ഡവും എന്നതിൽ രണ്ടുപക്ഷമില്ല. അതിനാൽ കൂട്ടായ്മ സംജാതമാക്കപ്പെടുന്നത് വി. മാമോദീസായിൽ കൂടിയാണെന്ന് പറയാം,

### വിശ്വാസം—കൂട്ടായ്മയുടെ മാനദണ്ഡം

സുറിയാനിയിൽ ഹൈമോനൂസോ എന്നും, എബ്രായ ഭാഷയിൽ 'യേമൂനോ' (ഹേമോ) എന്നും ഉള്ള പദത്തിന്റെ അർത്ഥം 'ആശ്രയിക്കാവുന്നത്' (that which to depend upon) എന്നുള്ളതാണ് ലോകം മുഴുവനും എതിരായാലും ദൈവം കൈവിടുകയില്ല എന്നുള്ള മാനസിക ഉറപ്പിനാണ് വി. വേദപുസ്തകത്തിൽ വിശ്വാസം എന്ന പദം ഉപയോഗിച്ചിരിക്കുന്നത്. ഒരു കുഞ്ഞിന് അതിന്റെ അമ്മയിൽനിന്ന് ലഭിക്കുന്ന പരിചരണവും പോഷണവും ആണ് 'യേമൂനോ' എന്ന എബ്രായ പദം വിവക്ഷിക്കുന്നത്. ആ കുഞ്ഞിന് അതിന്റെ അമ്മയിൽ ഉണ്ടായിരിക്കുന്ന മാനസിക ഐക്യമാണ് വിശ്വാസത്തിന്റെ അന്തഃസത്ത. സത്യമായുള്ളത് എന്തോ അതിൽ മാത്രമേ വിശ്വാസം അർപ്പിക്കുവാൻ സാദ്ധ്യമാകൂ. ആ നിലയിൽ സത്യമായതിൽ ഉള്ള ആശ്രയമാണ് വിശ്വാസം. ഞാൻതന്നെ വഴിയും സത്യവും ജീവനുമാകുന്നു എന്ന് അരുളിച്ചെയ്ത ക്രിസ്തുവിന്റെ സ്നേഹത്തിലുള്ള ഉറപ്പാണ് വിശ്വാസം. സമ്പൂർണ്ണമായ സമർപ്പണത്തിൽക്കൂടി മാത്രമാണ് വിശ്വാസം വ്യക്തിജീവിതത്തിൽ അന്വർത്ഥമായിത്തീരുന്നത്. വിശ്വാസികളുടെ പിതാവായി അബ്രഹാമിനെ പരിഗണിക്കുവാൻ കാരണം അബ്രഹാമിന്റെ സമ്പൂർണ്ണ സമർപ്പണമാണ്. അബ്രഹാം തനിക്ക് ദൈവത്തിലുള്ള വിശ്വാസം പ്രവൃത്തിയിൽക്കൂടി തെളിയിച്ചു കൊടുക്കുന്നു.

### വിശ്വാസഐക്യത്തിന്റെ ആവശ്യകത

അപ്പോസ്തോലിക വിശ്വാസം ത്രിയേക ദൈവത്തിലുള്ള വിശ്വാസമാണ് ഏററുപറയുന്നത്.

---

വയ്ക്കുന്നത്. കൊച്ചുകുട്ടികളെ മടിയിലിരുത്തി കഥ പറയുന്ന കുഞ്ഞിച്ചായൻ ഇവിടെ സംഹാരമൂർത്തിയായിത്തീരുന്നു. വ്യക്തിത്വത്തെ സമതുലിതമായി നിർത്തുവാനുള്ള അബോധമായ ഒരു ശ്രമമാണിത്. ഇവയിൽ ഏതെങ്കിലും ഒന്നിനെ മാത്രം സ്വീകരിക്കുവാൻ ഈ മനുഷ്യന് സാധിക്കുമെന്നു തോന്നുന്നില്ല.



---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



മറിയാമ്മ, പത്തനാപുരം.

# പഞ്ജരഗാനം

മണ്ണു ഞാൻ നിന്നെ സ്തുതിക്കു
വാനല്ലയോ
മണ്ണിൽ മനസ്സിനെ നീ മെനഞ്ഞു?
എൻ മനമെന്നും മെനയും മൗനങ്ങൾ
മന്നവാ നിൻ പുകഴ് പല്ലവിയായ്

മൗനങ്ങൾ മാററി നീ എന്നധരങ്ങളിൽ
തന്നു സ്വരങ്ങളെ നിൻ സ്തുതിക്കായ്;
വല്ലകിയൊന്നെൻ കരളിലൊരുക്കിയ
വല്ലഭാ എൻ ശ്വാസമീണങ്ങളായ്.

സ്വർഗസംഗീതത്തിൽ ഉത്തംഗമോദത്തിൽ
മർത്ത്യനെൻ പുല്ലാങ്കുഴൽ നാദവും,
നീ നിനക്കായ് പണ്ടു തീർത്തൊരെൻ
പഞ്ജരം
പാടുമീപ്പാട്ടും മറന്നിടല്ലേ............

**സാമുവൽ, കൂടൽ**

---

വി. മാമോദീസായിലുള്ള ത്രിത്വത്തിലുള്ള ഏക വിശ്വാസം, ഏകസ്വരത്തിൽ ഏററുപറയുകയും അന്വർത്ഥമാക്കുകയും ചെയ്യുന്നവർക്കു മാത്രമാണ് കർത്തൃമേശയിൽ പങ്കാളികളാകുവാനും അവകാശമുള്ളത്. ആ നിലയിൽ വി. കുർബ്ബാനയിലെ കൂട്ടായ്മ ഏകവിശ്വാസത്തിലുള്ള കൂട്ടായ്മയാണ്. ആദിമകാലത്ത് ഒരു വ്യക്തിയെ സഭയിൽ എടുക്കുന്നതിനു മുൻപായി ദീർഘനാൾ വിശ്വാസ പഠിതാവ് (Catechumen) എന്ന നിലയിൽ ആ വ്യക്തി ഉപവാസത്തിലും, പ്രാർത്ഥനയിലും, പഠനത്തിലും കഴിച്ചുകൂട്ടണമായിരുന്നു. സഭയുടെ വിശ്വാസം പൂർണ്ണമായി മനസ്സിലാക്കിയശേഷം മാത്രമായിരുന്നു പ്രായപൂർത്തിയായ വ്യക്തികൾക്ക് വി. മാമോദീസാ നൽകി സഭയിൽ ചേർത്തിരുന്നത്. വി. മാമോദീസായിൽക്കൂടി സഭയുടെ കൂട്ടായ്മയിലേക്ക് പ്രവേശിക്കുന്ന വിശ്വാസിക്ക് വി. മൂറോൻ അഭിഷേകവും വി. കുർബ്ബാനയും നൽകി, ആ കൂട്ടായ്മയിൽ പൂർണ്ണ പങ്കാളിയാക്കി തീർത്തിരുന്നു.

വി. കുർബാന—കൂട്ടായ്മയുടെ പാരമ്യത

കൂട്ടായ്മ അതിന്റെ അത്യുച്ചകോടിയിൽ പ്രതിഫലിക്കുന്നത് വി. കുർബ്ബാനയിലാണ്. ക്രിസ്തുവിന്റെ തിരുശരീരത്തിലും തിരുരക്തത്തിലുമുള്ള പങ്കാളിത്തമാണ് യഥാർത്ഥ കൂട്ടായ്മ (1 കൊരി. 10:16). വി. കുർബ്ബാന അനുഭവത്തിൽക്കൂടി ക്രിസ്തുവുമായുള്ള കൂട്ടായ്മ സാദ്ധ്യമായി തീർന്ന് അവന്റെ ദൈവത്വത്തിൽ പങ്കാളിയായിത്തീരുന്നു. ഒപ്പം സമസൃഷ്ടങ്ങളുമായുള്ള കൂട്ടായ്മയും സാദ്ധ്യമാകുന്നു എന്ന് ഡമാസ്ക്കസിൽ ജീവിച്ചിരുന്ന വി. യോഹന്നാൻ (C. 675–749) സാക്ഷിക്കുന്നു. (Ref. "Introduction To Eastern Patristic Thought and Orthodox Theology". By Constantine N. Tsirpanlis P. 133).

ആദിമസഭയിൽ സ്തോത്രബലിയും (Evukaristia), കൂട്ടായ്മയും (Koinonia) അഭേദ്യമായിരുന്നു. ആഴ്ചവട്ടത്തിലെ ഒന്നാംദിവസത്തെ കൂടിവരവിന്റെ പരമമായ ഉദ്ദേശ്യം 'അപ്പം നുറുക്കൽ' ആയിരുന്നു (അ. പ്രവൃ. 20:7). അപ്പം ഒന്നാകകൊണ്ട് പലരായ നാം ഒരുശരീരംആകുന്നു. ആദിമസഭയിൽ ആചരിച്ചുവന്നിരുന്ന ഈ കൂട്ടായ്മ വിശ്വാസഐക്യത്തിന്റെ അടയാളമായിരുന്നു (അപ്പോ. 2:42). നാം എല്ലാവരും ആ ഒരേ അപ്പത്തിൽ അംശികളാകുന്നുവല്ലോ (1 കൊരി. 10;17). ഒരേ അപ്പത്തിൽ പങ്കുകാരാകുന്നവർ ഏകശരീരമായി കൂട്ടായ്മയുടെ ഐക്യത്തിൽ പങ്കാളികളായി തീരുന്നു. വി. കുർബ്ബാന സംസർഗ്ഗത്തിൽക്കൂടി (Communion) വിശ്വാസി ക്രിസ്തുവിന്റെ ശരീരത്തിലെ അംഗമായി തീരുന്നു. ക്രിസ്തുവിന്റെ ജീവൻ നമ്മുടെ ശരീരത്തിലേക്ക് വ്യാപരിക്കുന്നു. കൂട്ടായ്മ അതിന്റെ പൂർണ്ണതയിൽ എത്തിച്ചേരുന്നത് വി. കുർബ്ബാനയിലെ സംസർഗ്ഗത്തിൽ കൂടിയാണ്. കൂട്ടായ്മയുടെ സാർവത്രികതയും ഐക്യവും ആരാധനാസമൂഹത്തിൽ പ്രത്യക്ഷമാണ്. ദൈവശാസ്ത്രംഗത്തും മററും ഭാഗികമായ സാമ്യവും സാരാംശവും ഉണ്ടെങ്കിൽ തിരുബലിയിലെ കൂട്ടായ്മയിൽ പങ്കെടുക്കാമെന്ന് അനുശാസിക്കുന്നത് ശരിയായ നടപടിയല്ല.

വി. കുർബ്ബാന സംസർഗ്ഗത്തിന്റെ ആദ്യത്തെ പടി പരസ്പരം വിശ്വാസം അംഗീകരിക്കുക എന്നുള്ളതാണ്. ഏകശരീരത്തിലെ എല്ലാ അവയവങ്ങളും ശരീരത്തിന്റെ സംരക്ഷണവും വളർച്ചയും ലാക്കാക്കി ഏകയോഗക്ഷേമമായി പ്രവർത്തിക്കുന്നതുപോലെ, ക്രിസ്തുശരീരം ഉൾക്കൊള്ളുന്നതിനു മുൻപായി ക്രിസ്തുവിലുള്ള ഏകവിശ്വാസം മനസിലാക്കുകയും അത് ഏററുപറയുകയും ചെയ്യേണ്ടത് അനിവാര്യമാണ്. വിശ്വാസത്തിൽ പൂർണ്ണമായ ഐക്യം ഉണ്ടായശേഷം മാത്രമേ വി. കുർബ്ബാനയിലെ കൂട്ടായ്മയിൽ പങ്കാളികളാകുവാൻ സാദ്ധ്യമാകൂ. 'നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെവച്ച് ഓർമ്മ വന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുൻപിൽ വച്ചേച്ച് ഒന്നാമത് ചെന്ന് സഹോദരനോട് നിരന്നുകൊൾക'(മത്താ.5:23,24) എന്ന് ഗിരിപ്രഭാഷണത്തിൽക്കൂടി ക്രിസ്തു നമ്മെ അനുസ്മരിപ്പിക്കുന്നു. ദൈവവുമായി മനുഷ്യന് അനുരഞ്ജനവും കൂട്ടായ്മയും സാദ്ധ്യമാകണമെങ്കിൽ അതിനു മുൻപായി മനുഷ്യർ തമ്മിലുള്ള അനുരഞ്ജനവും കൂട്ടായ്മയും അത്യാവശ്യമാണ്.

(തുടരും)

# 1993–94 ലെ
# കാതോലിക്കാ ദിനപ്പിരിവ്

പ: കാതോലിക്കാ ബാവാ തിരുമനസുകൊണ്ട്, 1993. ജൂലൈ 15–ാം തീയതി 102/93–ാം നമ്പരായി പുറപ്പെടുവിച്ച കല്പനയിൽ പരസ്യപ്പെടുത്തിയതുപോലെ, കേരളത്തിനുള്ളിലുള്ള 14 മെത്രാസനങ്ങളിലെയും കാതോലിക്കാ ദിനപ്പിരിവ് ശേഖരണം ഭംഗിയായി നടന്നു. കേരളത്തിനു പുറത്തുള്ള മെത്രാസനങ്ങളിലെ പിരിവ് ഓഫീസിൽ ലഭിച്ചുകൊണ്ടിരിക്കുന്നു. ഇപ്രകാരം 1993–ൽ 30–9–93 വരെ പിരിഞ്ഞു കിട്ടിയ തുകയും, കഴിഞ്ഞ വർഷം ഓരോ മെത്രാസനത്തിൽ നിന്നും ലഭിച്ച തുകയും താരതമ്യം ചെയ്തുകൊണ്ടുള്ള ഒരു സ്റ്റേറ്റുമെൻറ് താഴെ ചേർക്കുന്നു.

| മെത്രാസനത്തിൻെറ പേര് | 1992 ലെ പിരിവ് | 1993 സെപ്റ്റംബർ 30 വരെ ലഭിച്ച തുക | കൂടുതൽ | കുറവ് |
|---|---|---|---|---|
| തിരുവനന്തപുരം | 105066 60 | 121050 30 | 15983 90 | |
| കൊല്ലം | 106580 15 | 103335 95 | | 3244 20 |
| തുമ്പമൺ | 170121 50 | 152467 50 | | 17654 |
| ചെങ്ങന്നൂർ | 114611 65 | 142689 55 | 28077 90 | |
| നിരണം | 164776 55 | 178470 30 | 13693 75 | |
| കോട്ടയം | 135247 55 | 180320 35 | 45072 80 | |
| കോട്ടയം സെൻട്രൽ | 47276 40 | 49826 45 | 2550 05 | |
| ഇടുക്കി | 23766 10 | 23732 50 | | 33 60 |
| കണ്ടനാട് | 43580 65 | 38036 25 | | 5544 40 |
| അങ്കമാലി | 51364 50 | 45251 40 | | 6113 10 |
| കൊച്ചി | 56051 85 | 70967 90 | 14916 05 | |
| കുന്നംകുളം | 26353 20 | 35340 80 | 8987 60 | |
| മലബാർ | 101486 35 | 127746 10 | 26259 75 | |
| സുൽത്താൻബത്തേരി | 41258 50 | 46757 70 | 5499 20 | |
| മദ്രാസ് | 106246 96 | 14752 | | 91494 96 |
| ബോംബെ | 127665 40 | 160401 46 | 32736 06 | |
| കൽക്കട്ട | 176054 75 | 193197 09 | 17142 94 | |
| ഡൽഹി | 496899 86 | 403926 | | 92973 86 |
| അമേരിക്ക | 478293 50 | 81051 | | 397242 50 |
| കാനഡാ–യു. കെ. യൂറോപ്പ് | | 5598 | 5598 | |
| വ്യക്തികൾ | 268 30 | 3604 | 3335 70 | |
| ആകെ | 2572969 72 | 2178522 60 | | |

നമ്മുടെ ഈ വർഷത്തെ പ്രതീക്ഷ 30 ലക്ഷം രൂപയാണല്ലോ. ഈ ലക്ഷ്യത്തിൽ എത്തിച്ചേരുവാൻ ഇനിയും 9 ലക്ഷം രൂപ കൂടി എങ്കിലും ലഭിക്കേണ്ടിയിരിക്കുന്നു. സഭയുടെ വിവിധ ആവശ്യങ്ങളും വികസനപരവും ജീവകാരുണ്യപരവുമായ എല്ലാ നൂതന പദ്ധതികളും മുന്നോട്ടുകൊണ്ടു പോകുന്നതിനും, അവികസിത മെത്രാസനങ്ങളിലെ പള്ളികൾക്കും മററുമുള്ള ധനസഹായത്തിനും മെത്രാസനാസ്ഥാനങ്ങളുടെ വികസനത്തിനും, ആദ്ധ്യാത്മിക സംഘടനകൾക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നതിനും എല്ലാം നാം പ്രധാനമായി ആശ്രയിക്കുന്നത് കാതോലിക്കാ ദിനപ്പിരിവിനെയാണെന്നുള്ള യാഥാർത്ഥ്യം മനസിലാക്കി ബന്ധപ്പെട്ടവർ ഉൽസാഹിച്ചെങ്കിൽ മാത്രമേ ഇതെല്ലാം ഒരു പരിധി വരെ എങ്കിലും സാധിക്കുവാൻ സഭാ കേന്ദ്രത്തിന് കഴിയുകയുള്ളൂ എന്ന് നാം ഓർക്കണം. ആയതിനാൽ നൂറുശതമാനം പള്ളികളെയും ഭവനങ്ങളെയും പിരിവിൽ പങ്കാളികളാക്കുകയും ഭവനമൊന്നിന് നിശ്ചയിച്ചിട്ടുളള ശരാശരിയുടെ അടിസ്ഥാനത്തിൽ ഇനിയും ലഭിക്കാവുന്ന തുക, പിരിച്ചെടുക്കുകയും ചെയ്താൽ ഈ വർഷത്തെ ടാർജററ് നേടി എടുക്കുവാൻ സാധിക്കുമെന്നതിൽ തർക്കമില്ല. ആയതിന് മെത്രാസന കേന്ദ്രങ്ങളും പള്ളികളും മററു ഘടകങ്ങളും ഒത്തൊരുമിച്ച് സഹകരിച്ച് പ്രയത്നിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

(സഭാ സെക്രട്ടറിയേററ്)

# ആടുകൾ അകലുന്നുവോ? (i)

വിശ്വാസികൾ ഓർത്തഡോക്സ് വിശ്വാസം ത്യജിച്ച് ഇതര വിഭാഗങ്ങളിലേക്ക് പോകുന്നതിന്റെ കാരണങ്ങൾ.

(വൈദികസെമിനാരി പൂർവ്വവിദ്യാർത്ഥി സമ്മേളനത്തിൽ അവതരിപ്പിച്ചത്)

**ഫാ. ജോർജ്, പനയ്ക്കാമററം**

അപ്പോസ്തോലികവും പൗരാണികവുമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സംബന്ധിച്ചിടത്തോളം, സഭാമക്കൾക്ക് അഭിമാനിക്കുവാൻ വളരെയുണ്ട്. കറതീർന്ന വിശ്വാസം, അർത്ഥസമ്പുഷ്ടമായ ആരാധന, ആചാരാനുഷ്ഠാനങ്ങൾ, അപ്പോസ്തോലിക പാരമ്പര്യം എന്നിവയുടെ മഹത്വം വിലതീരാത്തതാണ്. പലവിധ പീഢകളും പ്രയാസങ്ങളും പരദേശാക്രമണങ്ങളും നേരിടേണ്ടി വന്നുവെങ്കിലും അചഞ്ചലമായ ധൈര്യത്തോടെയും, വിശ്വാസദാർഢ്യത്തോടെയും പൂർവ്വിക പിതാക്കന്മാരുടെ കീഴിൽ അണിനിരന്ന വിശ്വാസവീരന്മാർ, അവയെല്ലാം അതിജീവിച്ച് വിജയം കൈവരിച്ചിട്ടുണ്ട്. പുണ്യജീവിതമാതൃകകൊണ്ടും, വേദശാസ്ത്ര പാണ്ഡിത്യം കൊണ്ടും, ഭാരതസംസ്കാരത്തിൽ ഊന്നിയ സ്നേഹജീവിതംകൊണ്ടും, ലോകം മുഴുവന്റേയും ശ്രദ്ധയും പ്രശംസയും പിടിച്ചുപററുവാൻ, ഈ സഭയിൽ കാലാകാലങ്ങളിൽ സഭാനേതാക്കന്മാർക്ക് സാധിച്ചിട്ടുണ്ട്. ഒരു മലങ്കര മെത്രാപ്പോലീത്തായാൽ ഭരിക്കപ്പെട്ടിരുന്ന ഈ സഭ ഇരുപത് ഭദ്രാസനങ്ങളായി വളർന്നു പന്തലിച്ച് ഇരുപതിൽപരം മേലദ്ധ്യക്ഷന്മാരും, അതിനനുസരണമായി വൈദികരും, ഇടവകകളും ഇരുപത് ലക്ഷത്തോളം അംഗങ്ങളും ഉള്ള ഒരു സഭയായി തീർന്നതിൽ തീർത്തും അഭിമാനിക്കാം. അതുപോലെ തന്നെ മനോഹരങ്ങളായ ദേവാലയങ്ങൾ, അരമനകൾ, ധ്യാനമന്ദിരങ്ങൾ, മണിമാളികകൾ, സഭവകയായും, ഇടവകകൾ വകയായും ഉള്ള കോളേജുകൾ സ്കൂളുകൾ, മററ് സ്ഥാപനങ്ങൾ എന്നിവയിലും പ്രശംസിക്കാം. സഭാദിനം മുതലായ ആഘോഷ ദിനങ്ങളിൽ സഭാമക്കൾ ഇവയെല്ലാം ഓർത്ത് പുളകിതരാകാറുണ്ട്. എന്നാൽ ഈ സഭയിൽ നിന്ന് വിശ്വാസം ത്യജിച്ച് ഇതര വിഭാഗങ്ങളിലേക്ക് സഭാമക്കൾ ഒഴുകിക്കൊണ്ടിരിക്കുന്ന വേദനാജനകമായ കാഴ്ച ദർശിക്കുമ്പോൾ, മുൻപറഞ്ഞതെല്ലാം തളിർത്തു നിൽക്കുന്ന മനോഹരമായ അത്തിവൃക്ഷത്തിന്റെ പ്രതീകമാണോഎന്ന് സംശയിച്ചുപോകുന്നു. ഈ സഭയുടെ ഇതഃപര്യന്തമുള്ള ചരിത്രം നോക്കുമ്പോൾ വിരലിൽ എണ്ണാവുന്ന ചിലരുടെ വ്യക്തിജീവിത കാലഘട്ടങ്ങളിൽ, സുവിശേഷദൗത്യം ഉൾക്കൊണ്ട് ക്രിസ്തുവിന്റെ അനുയായികളായി തീർന്നു എന്നതൊഴിച്ചാൽ, ഓർത്തഡോക്സുകാരായ മാതാപിതാക്കൾക്ക് ജനിക്കുന്ന കുഞ്ഞുങ്ങൾ ഓർത്തഡോക്സുകാരായി ജീവിക്കുന്നു എന്ന് പറയാമെന്നല്ലാതെ ''ലോകത്തിന്റെ അററുതിയോളം നിങ്ങൾ എന്റെ സാക്ഷികളാകുവിൻ'' എന്ന കർത്തൃവചനത്തിനനുസരണമായി ജീവിപ്പാനോ പ്രവൃത്തിപ്പാനോ കഴിഞ്ഞിട്ടില്ല എന്നുമാത്രമല്ല കാലാകാലങ്ങളിൽ ഈ സഭയുടെ അരുമസന്താനങ്ങൾ വിശ്വാസം നഷ്ടപ്പെട്ട് സഭയെ ത്യജിച്ച് നൂതനങ്ങളായ മററ് സംഹിതകളെ സ്വീകരിച്ച് സഭയ്ക്ക് നഷ്ടപ്പെട്ടിട്ടുണ്ട്,

നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു എന്നതിനെക്കുറിച്ച് ചിന്തിക്കുമ്പോഴ്, ഭൗതിക നേട്ടങ്ങളിൽ അഭിമാനം കൊള്ളുന്ന സഭാനേതൃത്വവും സഭ മുഴുവനായും ഇന്ന് ലജ്ജിച്ച് തല താഴ്ത്തേണ്ടിയിരിക്കുന്നു.

ആപത്കരമായ ഈ വീഴ്ചയുടെ കാരണങ്ങളെക്കുറിച്ചും പരിഹാര മാർഗ്ഗങ്ങളെക്കുറിച്ചും അല്പമായെങ്കിലും, ഈ വൈകിയ വേളയിലെങ്കിലും ചിന്തിപ്പാൻ കഴിയുന്നത് പ്രയോജനപ്രദമെന്ന് കരുതുന്നു. വ്യത്യസ്ഥങ്ങളായ അനേകം കാരണങ്ങൾ ഉണ്ടെങ്കിലും ചിലത് മാത്രം ചൂണ്ടിക്കാണിക്കട്ടെ.

## 1. സഭയുടെ നിശ്ചലത്വം

ബുർബാങ്ക് എന്ന ദാർശനികൻ പറയുന്നു, ''പൗരാണികവും ചലനരഹിതവുമായ എല്ലാ മതങ്ങളും നിർജ്ജീവമാകുന്നു''. വിവിധ മതങ്ങളെ വിശകലനം ചെയ്തു പഠിച്ച എമർസൺ എന്ന ചിന്തകൻ പറഞ്ഞു ''നിശ്ചലമായി തീർന്നിട്ടുള്ള മതങ്ങൾ എത്രകണ്ട് പുരാതനാവസ്ഥയിലായിരിക്കുന്നുവോ അത്രകണ്ട് മരിച്ച അവസ്ഥയിലായിരിക്കുന്നു''. ഓർത്തഡോക്സ് സഭയുടെ ഏതൽക്കാല സ്ഥിതി പരിശോധിച്ചാൽ സഭയിലും, ഇടവകകളിലും മുരടിച്ച പഴയ ചില കർമ്മപരിപാടികൾ തുടരുന്നതല്ലാതെ ഇത് ചലനാത്മകം അല്ല എന്ന് കാണുവാൻ കഴിയും. തന്നിമിത്തം ജീവസുററ പ്രവർത്തനശ്രോതസ് ഇല്ലാതായി തീർന്നിരിക്കുന്നു. സജീവത്വം തേടി ആളുകൾ അതുണ്ടെന്ന് അവർക്ക് തോന്നുന്ന ഇതര വിഭാഗങ്ങളിലേക്ക് കടന്നുപോവുകയാണ് ചെയ്യുന്നത്. സഭയുടെ ദൗത്യം പറയ്ക്കുള്ളിൽ ഒതുക്കിയ വിളക്കിനു തല്യമാകാതിരിക്കട്ടെ. അത് തണ്ടിന്മേൽവച്ച പ്രകാരം ആയിരിക്കട്ടെ. അതിനാൽ ക്രൈസ്തവ ചൈതന്യവും ജീവിതവും പ്രകാശംപോലെ പരക്കുവാൻ ഹേതുവാകട്ടെ.

## 2. ഇടയന്മാരുടെ അലസത

അപ്പോ. പ്ര: 20:28 മുതലുള്ള വാക്യങ്ങളിൽ പറയുന്ന പ്രകാരം ''നിങ്ങളെതന്നെയും താൻ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിൻെറ സഭയെ മേയിപ്പാൻ പരിശുദ്ധാത്മാവ് അദ്ധ്യക്ഷരാക്കിവച്ച ആട്ടിൻകൂട്ടത്തെ മുഴുവനെയും കൊടിയ ചെന്നായ്ക്കളിൽനിന്നും, വിപരീതോപദേശം പ്രസ്താവിക്കുന്ന പുരുഷന്മാരിൽ നിന്നും ഉണർന്നിരുന്ന് കാത്തുസൂക്ഷിക്കേണ്ട സഭയിലെ മൂപ്പന്മാരായ വൈദികഗണം, ആദിമസഭയിലെ ശുഷ്ക്കാന്തിപോലെ പ്രവർത്തിപ്പാൻ കഴിഞ്ഞില്ല എങ്കിൽപോലും തങ്ങളുടെ വിളിയെക്കുറിച്ചോ ചുമതലകളെക്കുറിച്ചോ, ദൗത്യത്തെക്കുറിച്ചോ ചിന്തയില്ലാതെ സ്വന്തം വ്യക്തിജീവിത സുഖസൗകര്യങ്ങൾ മാത്രം ലാക്കാക്കി ജീവിക്കുന്ന ഒരു കാലയളവാണ് ഇതെന്നതിൽ സംശയമില്ല. ജീവിതത്തിലെ വിവിധ പ്രശ്നങ്ങളുമായി മല്ലിട്ട് മുമ്പോട്ട് ജീവിതം തള്ളിനീക്കുന്ന സഭാമക്കൾ, അവരുടെ പ്രശ്നങ്ങൾക്കും പ്രയാസങ്ങൾക്കും പ്രതിവിധി കണ്ടെത്തുവാൻ ആത്മീയമായി ദാഹിക്കുന്ന അവസരത്തിൽ, സ്വസ്ഥതയുള്ള വെള്ളത്തിനരികിലേക്ക് അവരുടെ ദാഹം ശമിപ്പിക്കുവാൻ നടത്തിക്കൊണ്ടു പോകുവാൻ തക്കസമയത്ത് ഇടയന്മാരെ കിട്ടാതെയിരിക്കുന്നത് പ്രധാനമായ കാരണമായി കരുതുകയാണ്. സഭയെ വിട്ടുപോകുന്ന നല്ലപങ്ക് ആളുകളെ അവലോകനം ചെയ്താൽ, അവർ പോകുംമുമ്പെ ആത്മീയ കാര്യങ്ങളിൽ കൂടുതൽ താത്പര്യം ഉള്ളവരായിരുന്നു എന്നും, എന്നാൽ ആ ശുഷ്ക്കാന്തിക്കനുസരണമായി അവരെ ആത്മീയജലം നൽകി കുടിപ്പിച്ച് തൃപ്തരാക്കുവാൻ ഇടയന്മാരായ വൈദീകർക്ക് അലസതമൂലം കഴിയാതെ പോയതിനാൽ ആണ് അവർ സഭ വിട്ട് പോയതെന്നും കാണുവാൻ കഴിയും.

## 3. മനസ്സലിവില്ലാത്ത സഭാ നേതാക്കന്മാർ

Wendel Holms എന്ന മനുഷ്യൻ ഒരിക്കൽ പറഞ്ഞു. ''I might have entered the ministry, if certain clergymen I knew had not looked and acted so much like undertakers''.''ഞാൻ അറിയുന്ന ചില പുരോഹിതന്മാർ ശവം മറവു ചെയ്യുന്നവരെപ്പോലെ നോക്കുകയും പ്രവർത്തിക്കുകയും ചെയ്യാതിരുന്നുവെങ്കിൽ ഞാൻ പ്രേഷിതവേലയിൽ ഏർപ്പെടുമായിരുന്നു''.

ഈ സഭയിൽ ആളുകൾ നില്ക്കാതെ ഇതര വിഭാഗങ്ങളിലേക്ക് പോകുന്നതിന് കൂടുതൽ കാരണങ്ങൾ അന്വേഷിക്കണമോ? നമ്മുടെ സഭയിലെ വൈദികർ എന്നുമാത്രമല്ല അൽമായ നേതാക്കന്മാരുടെയും സമീപനരീതി സമൂലം മാറേണ്ടിയിരിക്കുന്നു എന്ന് ക്ഷമാപണപൂർവ്വം അറിയിക്കട്ടെ. സ്നേഹവായ്പിലും സൗഹൃദത്തിലും ആത്മീയപരിവേഷത്തിലും, ഭാരപ്പെട്ടു വരുന്നവരോട് മനസ്സലിവോടുകൂടിയ സമീപനത്തിലും ഇടപെടുവാൻ കഴിയാതെ പോയാൽ സഭാമക്കൾ അകന്നു പോകും, സംശയമില്ല.

## 4. മാതൃകയില്ലാത്ത വൈദികർ

ക്രിസ്തുവിൻെറ മാതൃക പിൻപററി എളിമയിലും, ത്യാഗശുശ്രൂഷയിലും ദിവ്യസ്നേഹത്തിൻെറ ആത്മാവിലും സന്തോഷത്തോടെ സത്യവെളിച്ചം കാട്ടിക്കൊടുക്കേണ്ടവരായ വൈദികർ തന്നിഷ്ടക്കാരും, അഹങ്കാരികളും, ധനമോഹികളും, സുഖലോലുപന്മാരും, ഒഴുക്കുനീററിൽ ഒതളങ്ങപോലെ ലോകത്തിൻെറ ഗതിവിഗതികൾക്കനുസരണമായി മാത്രം ജീവിക്കുന്ന ലോകക്കാരായും തീരുമ്പോൾ, അവരിൽക്കൂടെയോ, അവരുടെ കർമ്മാനുഷ്ടാനങ്ങളിൽ മാത്രം ഒതുങ്ങി നിൽക്കുന്ന ശുശ്രൂഷാ ജീവിതത്തിൽക്കൂടെയോ ക്രിസ്തുവിനെ കണ്ടെത്തുവാൻ കഴിയാതെ പോകുന്ന സഭാമക്കൾ കുറേക്കൂടെ മാതൃകാപരം എന്ന് തോന്നുന്ന സ്ഥലങ്ങളിലേക്ക് കാട് കയറിപ്പോകുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.




യേശുനാഥന്റെ പൂന്തോട്ടത്തിലേക്ക് കുഞ്ഞനുജന്മാരേയും കുഞ്ഞനുജത്തിമാരേയും മാടി വിളിച്ചുകൊണ്ട് കുഞ്ഞിച്ചായൻ മലങ്കരസഭയിൽ കടന്നുവന്നതിന്റെ സിൽവർ ജൂബിലിവർഷമാണിത്. 1968 നവംബർ മാസത്തിലെ മലങ്കരസഭയിൽ കുഞ്ഞിച്ചായൻ ആദ്യം എഴുതിയ കത്ത് അദ്ദേഹത്തോടുള്ള സ്നേഹസൂചകമായി വീണ്ടും പ്രസിദ്ധീകരിക്കുന്നു. ഇന്നത്തെ കുഞ്ഞുങ്ങൾക്ക് കുഞ്ഞിച്ചായന്റെ ആദ്യത്തെ കത്ത് വായിക്കുന്നത് സന്തോഷകരമായിരിക്കുമല്ലോ. ആമേരിക്കയിൽ സ്ഥിരവാസം ഉറപ്പിച്ചിട്ടും യേശുനാഥന്റെ പൂന്തോട്ടത്തിൽ കുട്ടികളോടൊത്ത് സമയം ചെലവിടുന്ന കുഞ്ഞിച്ചായന് 'മലങ്കരസഭ'യുടെ അഭിനന്ദനങ്ങൾ. യേശുനാഥന്റെ കൃപാകടാക്ഷങ്ങൾ കുഞ്ഞിച്ചായന്റെമേൽ വർഷിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു....

— പത്രാധിപർ.

കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരെ....

മനോഹരമായ ഒരു പൂന്തോട്ടത്തിലേക്ക് കുഞ്ഞിച്ചായൻ നിങ്ങളെ ക്ഷണിക്കയാണ്.

മലങ്കരസഭയിലെ കുഞ്ഞനുജന്മാർക്കും കുഞ്ഞനുജത്തിമാർക്കുംവേണ്ടി മനോഹരമായ ആ പൂന്തോട്ടത്തിന്റെ വാതിലുകൾ സദാ തുറന്നിട്ടിരിക്കുന്നു.

വെള്ളയുടുപ്പും വെള്ളക്കിരീടവും അണിഞ്ഞവരെ മാത്രമേ ഉദ്യാനത്തിൽ പ്രവേശിപ്പിക്കയുള്ളു എന്ന് ഉദ്യാനപാലകന്മാർ പറയുന്നു. നമുക്ക് വെള്ളവസ്ത്രം ധരിക്കാം. വെള്ളക്കിരീടമണിയാം. ഉദ്യാനത്തിൽ പ്രവേശിക്കാം.

കാട്ടുചെങ്ങാലികളും, കാവളംകിളികളും കിന്നാരം പറയുന്നതു കേട്ടില്ലേ. പൂക്കളിൽനിന്നു പൂക്കളിലേക്കു പറന്നുകളിക്കുന്ന പൂമ്പാററകളെ കണ്ടില്ലേ;

അതാ....പൂവാലനണ്ണാന്മാർ 'ചിച്ചിലു.... ചിച്ചിലു....' എന്ന് താളം പിടിക്കുന്നു. വള്ളിപ്പടർപ്പിൽ പച്ചത്തത്തമ്മകൾകുണുങ്ങിത്തത്തുന്നു.

മാടപ്രാവുകളും മഞ്ചാടിക്കുരുവികളും മയിലാഞ്ചിക്കിളികളും പറന്നുകളിക്കുന്നു.

## 5. ഇടയന്മാരും ആടുകളും തമ്മിലുള്ള അകൽച്ച

ആടുകളെ പേരുചൊല്ലി വിളിച്ച് മാറോടടുക്കിപ്പിടിച്ച് വഴി നടത്തുകയും, ആടുകളോടൊപ്പം നടന്ന് ആത്മീയ പുൽമാലിയിൽ പരിപോഷിപ്പിക്കുകയും ചെയ്യേണ്ട ഇടയന്മാർ, തങ്ങൾക്കുള്ള ആടുകളെക്കുറിച്ച് അറിയാത്തവരായി, മനസിലാക്കാത്തവരായി അകന്നു കഴിയുകയല്ലേ? കർത്താവ് പോലും തന്റെ പരസ്യശുശ്രൂഷാ സമയങ്ങളിൽ താണവരുടെ അടുക്കലേക്ക് ഇറങ്ങിച്ചെന്ന് അവരോടുകൂടെ പെരുമാറുകയും, ഭക്ഷിക്കുകയും, കുടിക്കുകയും അവരിൽ ഒരുവനായി സുഖദു:ഖങ്ങളിൽ പങ്കാളിയാവുകയും അവരെ ഉദ്ധരിക്കുകയും അല്ലെ ചെയ്തത്? ഇതര വിഭാഗങ്ങളിലെ സഭാശുശ്രൂഷകൾ സമൂഹത്തിൽ താഴെക്കിടയിലുള്ളവരോട് താദാത്മ്യം പ്രാപിച്ച് അവരോടൊപ്പം സമയം ചെലവിടുകയും സുഖദു:ഖങ്ങളിൽ പങ്കാളികളാകയും, കുടുംബത്തിൽ ഒരംഗം എന്നപോലെ കൂടെക്കൂടെ അന്വേഷിക്കുകയും ചെയ്യുമ്പോൾ, ഓർത്തഡോക്സ് സഭയിൽ സാധാരണക്കാർക്ക് ഇടയന്മാരെ അപ്രാപ്യമായി കഴിയുന്ന അവസ്ഥ എത്രയോ വേദനാജനകമാണ്. സിംഹാസനങ്ങളും, പട്ടുമെത്തകളും, സ്വർണ്ണരഥങ്ങളും വിട്ട് പ്രസംഗിക്കുന്നതും പഠിപ്പിക്കുന്നതുമായ കുരിശിന്റെ മാർഗ്ഗം യഥാർത്ഥ ജീവിതത്തിൽ കണ്ടെത്തുവാൻ കഴിഞ്ഞാൽ സഭാംഗങ്ങൾ വിശ്വാസംവിട്ട് ഇതര വിപരീത സഭാവിഭാഗങ്ങളിലേക്ക് നഷ്ടപ്പെട്ടുപോകയില്ല എന്നുമാത്രമല്ല, പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയേപ്പോലെ എത്രയോ ജാതികളെ നേടിയെടുക്കുവാൻ അത് പര്യാപ്തമാകുകയും ചെയ്യുമായിരുന്നു.

(തുടരും)

ഹായ്! എന്തൊരാഹ്ളാദത്തിമർപ്പ്! എന്തൊരാനന്ദവായ്പ്.

കൊച്ചരിപ്രാക്കളെക്കാൾ നിഷ്ക്കളങ്കരായ കൊച്ചുജനുജന്മാരേ .... കൊച്ചനുജത്തിമാരേ .... പാദംവരെയെത്തുന്ന വെള്ള നിലയങ്കി ധരിച്ച ഒരാളെ നിങ്ങൾ കാണുന്നില്ലേ? ഈപൂന്തോട്ടം അദ്ദേഹത്തിൻേറതാണ്. കുട്ടികളുടെ അരുമസ്നേഹിതനായ യേശുനാഥനാണദ്ദേഹം.

ശിശുക്കൾക്ക് പുഞ്ചിരിയും, പൂക്കൾക്ക് ഭംഗിയും, നക്ഷത്രങ്ങൾക്കു പ്രകാശവും നൽകുന്ന ആ നല്ല നാഥനോടൊത്ത് നമുക്ക് സമയം ചെലവിടാം.

അരുമനാഥൻെറ തിരുമാർവിൽ ചാരുന്നതിൽ കവിഞ്ഞ് ഒരാനന്ദം മറെറന്താണ്? യേശുനാഥൻെറ വത്സല ശിഷ്യനായ യോഹന്നാനെപററി നാം പഠിച്ചിട്ടില്ലേ? യേശുനാഥൻെറ ഓമന ശിഷ്യനായിരുന്നു വി. യോഹന്നാൻ. തിരുമാർവിൽ ചാരിയിരുന്ന വി. യോഹന്നാൻ എത്ര ഭാഗ്യവാനായിരുന്നു അല്ലേ?

പ്രിയപ്പെട്ട കുഞ്ഞനുജന്മാരേ .... അനുജത്തിമാരേ .... നമുക്കും ആ തിരുമാർവിൽ ചാരാം.

നമ്മുടെ കളികളിലും, ചിരികളിലും, പാട്ടിലും, പ്രാർത്ഥനയിലും എല്ലാം നമ്മോടൊത്ത് നിൽക്കാൻ ദിവ്യനാഥൻ ആഗ്രഹിക്കുന്നു. നമ്മുടെ കൊച്ചു കൊച്ചു ഹൃദയങ്ങളുടെ പൂമുഖങ്ങൾ അദ്ദേഹത്തിനുവേണ്ടി വിരിച്ചൊരുക്കാം.

ശാരോനിലെ പനിനീർപ്പൂക്കാവിലും, യോർദ്ദാൻ നദീതടങ്ങളിലും, ഗലീലക്കടൽതീരത്തും, ഒലിവുമലയുടെ ചെരിവിലും അരുമനാഥനോടൊത്തു സഞ്ചരിക്കാം.

യേശുനാഥൻെറ പ്രിയശിഷ്യന്മാരായി നമുക്ക് വളരാം. യേശുനാഥനെക്കാൾ വലിയ ഒരു സ്നേഹിതനെ നമുക്ക് ഒരിക്കലും കണ്ടെത്താനാവുകയില്ല.

''യേശുനാഥനെ ഞങ്ങൾക്കു കാണാൻ കഴിയുകയില്ലല്ലോ'' എന്ന് കുസൃതിക്കുടുക്കകളായ നിങ്ങൾ പറയും.

നിങ്ങളുടെ വീട്ടുമുററത്തെ പൂച്ചെടികൾ തലയാട്ടി നൃത്തം ചെയ്യുന്നത് കാണുമ്പോൾ നിങ്ങൾ പറയും:—

''ഹായ്! ഹായ്! പൂങ്കാററ് . . . . . . . . . പൂക്കളെ തലോടാനെത്തുന്ന കുഞ്ഞിക്കാററ്.

കുസൃതിക്കാററ്....

ആരു പറഞ്ഞു അതു കാററാണെന്ന്? കാററില്ലെങ്കിൽ പൂച്ചെടികൾ നൃത്തം ചെയ്യുകയില്ലെന്നും പച്ചിലകൾ മർമ്മരഗാനം പാടുകയില്ലെന്നും നിങ്ങൾക്കറിയാം.

കുഞ്ഞനുജാ! കാണാനാവാത്ത പൂങ്കാററ് പൂക്കളെ തലോടുവാനെത്തുമ്പോൾ നിങ്ങൾ തുള്ളിച്ചാടുന്നു.

യേശുനാഥൻെറ പൂന്തോട്ടത്തിലെ ഓമനപ്പൂക്കളേ! നിങ്ങളെ അനുഗ്രഹിക്കാൻ കൈയ്കൾ ഉയർത്തിനിൽക്കുന്ന യേശുനാഥൻെറ സാന്നിദ്ധ്യം എത്ര ആനന്ദപ്രദമാണ്.

പരിശുദ്ധന്മാരായ നമ്മുടെപിതാക്കന്മാർ ദിവ്യനാഥൻെറ സാന്നിദ്ധ്യം അനുഭവിച്ച് ആനന്ദിച്ചവരാണ്. എല്ലാ യാത്രകളിലും യേശുനാഥൻ അവരോടൊത്തുണ്ടായിരുന്നു. പരിശുദ്ധ പിതാക്കന്മാർ യേശുനാഥനെയും തൻെറ സഭയെയും ആഴമായി സ്നേഹിച്ചിരുന്നു.

മലങ്കരസഭയിലൂടെ പ. ബാവാതിരുമേനി നമ്മെ ഓർമ്മിപ്പിച്ച സത്യം നാം മറക്കരുത്.

## കുട്ടികൾക്ക് ഒരു സദ്വാർത്ത

മലങ്കര സഭാംഗങ്ങളായ (18 വയസിൽ കവിയാത്ത) കുട്ടികൾക്കുവേണ്ടി പുതുമയുള്ള ഒരു മത്സരം.

'യേശുനാഥൻെറ പൂന്തോട്ടം' എന്ന പംക്തിയുടെ മുകളിൽ കൊടുത്തിരിക്കുന്ന ചിത്രത്തിലെ എല്ലാ കുട്ടികൾക്കും, ചിത്രത്തിലുള്ള പ്രാവിനും ഓരോ പേരു നൽകുക.

യേശുനാഥൻ തൃക്കരങ്ങളിൽ ഉയർത്തിപ്പിടിച്ചിരിക്കുന്ന ആൺകുട്ടിയടക്കം ആറ് ആൺകുട്ടികളും നാലു പെൺകുട്ടികളുമാണ് ചിത്രത്തിലുള്ളത്.

ഇടതുവശം മുതൽ നമ്പർ ഇട്ട് വേണം പേരുകൾ അയയ്ക്കുവാൻ.

1994 ജനുവരി 31—നു മുമ്പ് മലങ്കര സഭാ ഓഫീസിൽ പേരുകൾ കിട്ടിയിരിക്കണം.

ഒന്നാം സമ്മാനം 300 രൂപയും 100 രൂപയുടെ പുസ്തകങ്ങളും.

രണ്ടാം സമ്മാനം 200 രൂപയും 100 രൂപയുടെ പുസ്തകങ്ങളും.

ഏററം മനോഹരവും അർത്ഥപൂർണ്ണവും ആയ പേരുകൾ നൽകുന്നവർക്കായിരിക്കും സമ്മാനങ്ങൾ നല്കുക.

കുഞ്ഞിച്ചായൻ c/o മലങ്കരസഭ, ദേവലോകം, കോട്ടയം—686 038

# ഭാരതീയ ക്രൈസ്തവ ധ്യാനരീതി (i)

ഫാ. ഐ. സി. പത്രോസ്

## A. ധ്യാനം എന്ത്?

മനസാക്ഷി തെളിഞ്ഞ് വിളങ്ങും വരെ ധ്യാനം അതിനെ ശുദ്ധമാക്കുന്നു. അങ്ങനെ ശുദ്ധമാക്കപ്പെടുമ്പോൾ അത് ഉള്ളിൽനിന്നും ഇരുളിനെയെല്ലാം പുറം തള്ളുന്നു, മറച്ചു വെച്ച വിളക്കിന്റെ മറ നീക്കിയാൽ അതിന്റെ വെളിച്ചം പെട്ടെന്ന് പ്രകാശിക്കുംപോലെ, ഇരുളിനെ അകററിയശേഷം തുടരെ ധ്യാനം പാലിച്ചാൽ, വിസ്മൃതമായി കിടന്നതിനെ, അഥവാ അറിയാതെ മറഞ്ഞു കിടന്നതിനെ മനസാക്ഷി വീണ്ടും വെളിവാക്കിത്തരുന്നു. വീണ്ടും ധ്യാനത്തിൽ കൂടിതന്നെ, മനസ് വൈരിയുമായി നടത്തുന്ന അദൃശ്യയുദ്ധവും ചിന്താസമരവും വെളിവാക്കപ്പെടുന്നു. ഈ ഭന്ദയുദ്ധത്തിൽ എതിരാളിക്കെതിരെ കുന്തമെറിയാനും അയാളുടെ നേരെ സച്ചിന്തയാകുന്ന ചാട്ടുളി ചുണയോടെ ചാട്ടാനും ബാണം പോലെ പാഞ്ഞുപോയി ക്രിസ്തുവിൽ ശരണമണഞ്ഞ് വിനാശമാകുന്ന ഇരുളിൽ നിന്നും അഭീഷ്ടലാഭമാകുന്ന പ്രകാശത്തിൽ അഭയം പ്രാപിച്ച് വൈരികളുടെ ശരമാരിയാൽ മനസിന് മുറിവേല്ക്കാതെ കാക്കുന്നതിനും അത് നമ്മെ പഠിപ്പിക്കുന്നു. ഇതാണ് ക്രിസ്തീയ ധ്യാനം.

---

'ദൈവത്തെ സ്നേഹിക്കുവാൻ നിങ്ങൾക്കു ബാദ്ധ്യതയുള്ള പ്രകാരം പരിശുദ്ധ സഭയെയും സ്നേഹിക്കുവാനും അതിന്റെ വിശ്വാസാചാരങ്ങൾ പാലിക്കുവാനും നിങ്ങൾ കടപ്പെട്ടവരാണ്' പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെ കല്പനയിലെ ഈ ഭാഗം നാം മന:പാഠം ആക്കണം.

സ്നേഹമില്ലാത്തവരായി വളർന്നുവരുന്നവരെ സഭാനാഥൻ തന്റെ പൂന്തോട്ടത്തിൽ പ്രവേശിപ്പിക്കയില്ല.

വി. കുർബ്ബാനയിലൂടെ യേശുനാഥൻ നമ്മുടെ ഹൃദയത്തിലേക്ക് എഴുന്നെള്ളാൻ ആഗ്രഹിക്കുന്നു. വെള്ളവസ്ത്രവും വെള്ളക്കിരീടവും അപ്പോൾ മാത്രമെ നമുക്കു ലഭിക്കയുള്ളു. എങ്കിൽ മാത്രമെ പൂന്തോട്ടത്തിൽ പ്രവേശിക്കാനാവൂ.

യേശുനാഥന്റെ പൂന്തോട്ടത്തിലേക്ക് എല്ലാ കുഞ്ഞനുജന്മാരെയും കുഞ്ഞനുജത്തിമാരെയും സ്വാഗതം ചെയ്യുന്നു.

കൂടെക്കൂടെ കുഞ്ഞിച്ചായൻ എഴുതാം.
എല്ലാ നന്മകളും നേർന്നുകൊണ്ട്
പ്രാർത്ഥനയോടും വാത്സല്യത്തോടും
സ്വന്തം കുഞ്ഞിച്ചായൻ

## B. രണ്ടു വിധത്തിലുളളധ്യാനം

(a) Discursive Meditation (ഡിസ്കേഴ്സീവ് മെഡിറേഷൻ)

ആശയപ്രാധാന്യമാണിത്, ബൈബിളിൽ നിന്ന് ഏതെങ്കിലും ഭാഗമെടുത്ത് വിശദീകരിക്കുന്ന ധ്യാനരീതിയാണിത്. വളരെ ആശയങ്ങൾ ലഭിക്കും. ഇത്തരത്തിലുള്ള ധ്യാനങ്ങൾ സുപരിചിതമാണ്.

(b) Intuitive Meditation (ഇൻററൂടീവ് മെഡിറേഷൻ)

അന്തർജ്ഞാന പ്രാധാന്യമാണിത്. ചെറിയ ഒരു പ്രാർത്ഥന അനവധി പ്രാവശ്യം ജപിച്ച് (ഉരുവിട്ട്) മനസിന്റെ ആഴത്തിലേക്ക് ഇറങ്ങാൻ സഹായിക്കുന്ന ധ്യാനമാണിത്. ഇത് ക്രൈസ്തവ അദ്ധ്യാത്മിക പാരമ്പര്യത്തിൽ അത്ര പ്രചാരമുള്ളതല്ല. ഹൈന്ദവ പാരമ്പര്യത്തിൽ ഇത്തര

### മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്






പിണി ഹംബിൾ അനു, ന്യൂഡൽഹി.
താമസിച്ചതിനു ക്ഷമാപണം

ത്തിലുള്ള ധ്യാനം പുരാതനകാലം മുതൽ പ്രചരിച്ചുവരുന്നു. ഈ ധ്യാന രീതിയെക്കുറിച്ചാണ് ഈ ലേഖനം.

## ഇൻററുട്യൂവ് മെഡിറേറഷന്റെ ലക്ഷ്യം.

(അന്തർജ്ഞാന പ്രധാന ധ്യാന വസ്തു)

കർത്താവേശുമിശിഹാ ദൈവപുത്രാ! പാപിയായ എന്നോടു കരുണ ചെയ്യണമെ എന്ന പ്രാർത്ഥന അനവധി പ്രാവശ്യം ജപിക്കുകയാണ് ഇതിന്റെ സത്ത: 'എങ്കിലും സഭയിൽ പതിനായിരം വാക്ക് അന്യഭാഷയിൽ സംസാരിക്കുന്നതിനേക്കാൾ അധികം മററുള്ളവരെയും പഠിപ്പിക്കേണ്ടതിന് ബുദ്ധികൊണ്ട് അഞ്ചു വാക്ക് പറയുവാൻ ഞാൻ ഇഛിക്കുന്നു' (1 കൊരി 14:19). ഏതാനും വാക്കുകളിൽ ഒതുങ്ങുന്ന പ്രാർത്ഥനയെക്കുറിച്ചാണ് വി. പൗലോസ് ശ്ലീഹാ പറയുന്നത്. പ്രാർത്ഥിപ്പാൻ ദൈവാലയത്തിൽപോയ പരീശന്റെയും ചുങ്കക്കാരന്റെയും പ്രാർത്ഥനയെക്കുറിച്ച് കർത്താവ് കല്പിക്കുന്നത് ശ്രദ്ധിച്ചാൽ, തന്നെത്താൻ താഴ്ത്തി, 'ദൈവമെ, പാപിയായ എന്നോടു കരുണ ഉണ്ടാകണമെ' എന്ന് അഞ്ച് വാക്കുകളിൽ പ്രാർത്ഥിച്ച ചുങ്കക്കാരൻ നീതീകരിക്കപ്പെട്ടതായി കാണുന്നു.
(ലൂക്കാ 18:9–14).

കുറെ ഏറെ സമയം പ്രാർത്ഥന ജപിക്കുമ്പോൾ വിരസത അനുഭവപ്പെടാം. അപ്പോൾ തഴെക്കാണുന്ന പ്രാർത്ഥനകൾ മാറിമാറി ഉപയോഗിക്കാവുന്നതാണ്. യേശുവെ! നീ എന്റെ സർവ്വസ്വവും ആകുന്നു. / ശ്രീ സദ്ഗുരുവെ യേശു യേശു യേശു ക്രിസ്തായ നമോ നമോ നമ:

അരൂപാ മഹാത്മാ, ചിദാനന്ദരൂപാ!
അവിദ്യാ വിരുദ്ധം വിവേകം തരൂ നീ
തമസിൽ കൃതാന്താ തരൂ നീ പ്രകാശം
അജാതാ നിതാന്താ സു ചൈതന്യമേകൂ

അസത്യത്തിൽ നിന്ന് സത്യത്തിലേക്കും അന്ധകാരത്തിൽ നിന്ന് പ്രകാശത്തിലേക്കും മരണങ്ങിൽ നിന്ന് ജീവനിലേക്കും നയിക്കണമെ എന്നാണല്ലോ ഈ പ്രാർത്ഥനയുടെ പൊരുൾ. ഇതും ആവർത്തിച്ച് ജപിക്കാവുന്നതാണ്. ആദ്യമായി അർത്ഥസംപുഷ്ടമായ ഒരു പ്രാർത്ഥന തെരഞ്ഞെടുക്കുക. കുറഞ്ഞത് ഒരു വർഷത്തേക്ക് വാക്കുകൾ മാററരുത്. മരണം വരെ ഏതെങ്കിലും ഒരു പ്രാർത്ഥന ചൊല്ലുന്നതിൽ തെററില്ല.

## ധ്യാനത്തിൽ ഏകാഗ്രത ലഭിക്കാൻ

ഏകാഗ്രത ലഭിക്കാൻ സങ്കല്പചിത്രങ്ങളെ നോക്കരുത്. ഉച്ചരിക്കുന്ന പദങ്ങളിലൂടെ മനസിനെ കടത്തി വിടുക. ഇത് പരിശീലിച്ചാൽ മററ് ഗ്രന്ഥങ്ങൾ വായിക്കുമ്പോഴും കൂടുതൽ ഏകാഗ്രത ലഭിക്കും. ഇന്ദ്രിയങ്ങളുടെ സൂക്ഷ്മത (കൂർമ്മത) വർദ്ധിക്കും. അനുഭവിച്ച് അറിയേണ്ട കാര്യങ്ങൾ ഗ്രന്ഥത്തിൽ നിന്ന് അറിയാൻ സാധിക്കുകയില്ലല്ലോ. 'തീയിൽ തൊട്ടാൽ പൊള്ളും' പൊള്ളുക എന്ന് പറഞ്ഞാൽ എന്തർണെന്ന് എത്ര വായിച്ചാലും മനസിലാകില്ല. 'പൊള്ളുന്ന' അനുഭവം ഉണ്ടായേ തീരൂ.

## ധ്യാനത്തിന്റെ ലക്ഷ്യം:–

"All things considered it represents a new way of reconditioning the person, to enable him to live with more peace, more serenity, more discernment and less tension" ഒരു വ്യക്തിയെ, ഒരു പുതിയ രീതിയിൽ പുന:സംവിധാനം ചെയ്യാനും കുടുതൽ സന്തോഷമായും ശാന്തമായും തിരിച്ചറിവോടും കുറച്ചു മാത്രം സംഘട്ടനങ്ങളോടും ജീവിക്കാൻ കഴിവുള്ളവനാക്കുക എന്നതാണ് ഈ ധ്യാനത്തിന്റെ ലക്ഷ്യമെന്ന് ചുരുക്കത്തിൽ പറയാം. ആഴമുള്ള ഒരു കിണറിന്റെ അടിത്തട്ടിലേക്ക്, അടിത്തട്ട് വരെ എത്തുന്ന ഒരു ഏണിയിലൂടെ; സുരക്ഷിതമായി ഇറങ്ങാൻ കഴിയുന്നതുപോലെ, ഈ ധ്യാനത്തിലൂടെ ഒരു വ്യക്തിക്ക് സ്വന്തം മനസിന്റെ അടിത്തട്ടിൽ എത്തിച്ചേരാൻ (ഇറങ്ങാൻ) സാധിക്കുന്നു.

# Rev. Fr. C. K. Thomas; B. A. B. T.
# നിര്യാതനായി



കോട്ടയത്ത് പള്ളത്ത് ചിറയിൽ പരേതനായ ഹെഡ്മാസ്റ്റർ ശ്രീ. സി. റ്റി. കുര്യന്റെയും ശ്രീമതി മറിയാമ്മയുടെയും കനിഷ്ട പുത്രനായി 1930 നവംബർ 26 നു ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം ഗുരുവായിരുന്ന മുൻ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ നി. വ. ദി. ശ്രീ. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പ്രേരണയിൽ 1957 മേയ് 30-നു കാലം ചെയ്ത പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്നും, റവ. ഫാ. റ്റി. ജെ. ജോഷ്വായോടൊപ്പം കശീശ്ശാ സ്ഥാനം ഏറ്റു. സെമിനാരി വിദ്യാഭ്യാസത്തിനു ശേഷം പഴയ സിമ്മനാരിയിൽ താമസിച്ചു കൊണ്ട് കോട്ടയം C. M. S. കോളജിൽ പഠിച്ചു. **Graduation** നെ തുടർന്ന് B. T. യും നേടി, കൊല്ലാട് സ്കൂളിൽ അദ്ധ്യാപകനായും, കുറിച്ചി ചാപ്പൽ, മാങ്ങാനം ചാപ്പൽ ദേവലോകം ചാപ്പൽ എന്നിവിടങ്ങളിൽ വൈദികനായും പത്തു വർഷക്കാലം സേവനം അനുഷ്ഠിച്ചു.

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ പ്രേരണയാൽ ഉപരി പഠനത്തിനുള്ള സൗകര്യാർത്ഥം ഗുജറാത്തിലെ ആനന്ദ് എന്ന സ്ഥലത്തേക്ക് പോവുകയും ബോംബെ ഭദ്രാസനത്തിലെ വൈദികനായി ഏകദേശം പത്തു വർഷക്കാലം പ്രവർത്തിക്കുകയും ചെയ്തു. ഈ കാലയളവിൽ **Baroda, Ahamadabad, Nadiad** തുടങ്ങിയ സ്ഥലങ്ങളിൽ സ്കൂളുകളും മററു സ്ഥാപനങ്ങളും ഉണ്ടാക്കുന്നതിനു പരിശ്രമിക്കുകയുണ്ടായി. 1977-ൽ കൽക്കട്ടാ ഭദ്രാസന മെത്രാപ്പോലീത്തായുടെ ക്ഷണമനുസരിച്ച് ജബൽപ്പൂർ സെ: ജോർജ് ഇടവകയുടെ വികാരിയും സെ: മേരീസ് സ്കൂളിന്റെ പ്രിൻസിപ്പലുമായി. പിന്നീട് റൂർക്കലയിലെ സെ: പോൾസ് പള്ളി വികാരിയും എം. എം. സ്കൂൾ പ്രിൻസിപ്പലുമായി 1978-ൽ നിയമിതനാവുകയും ചെയ്തു. 1981-ൽ സെ. ഗ്രീഗോറിയോസ് സ്ക്കൂൾ ആരംഭിച്ചു.

1983 ജനുവരി 4-നു സഹധർമ്മിണി ശ്രീമതി മേരി തോമസ് **(D/o. Late Mr. M. M. Daniel Munjanattu, Kozhencherry)** ന്റെ അകാല നിര്യാണം ജീവിതത്തിൽ നികത്താനാവാത്ത വിടവ് സൃഷ്ടിച്ചെങ്കിലും ജീവിതത്തിലെ വൈതരണികളെ ഒരു വെല്ലുവിളിയോടെ നേരിടുവാൻ ഒരുമ്പെട്ടു. റൂർക്കല സെന്റ് പോൾസ് ഇടവകയിൽ ആദിവാസികൾക്ക് സൗജന്യ ചികിൽസ ചെയ്യുന്നതിനായി ഒരു ഹോമിയോ ക്ളിനിക്ക് ആരംഭിച്ചു, 1984-ൽ ആസാമിലെ ഗുവാഹട്ടിയിൽ **M G M Refinary School Principal**-ലും അവിടുത്തെ കോൺഗ്രിഗേഷൻ വികാരിയുമായി നിയമിതനായി. ഈ കാലയളവിലാണ് നാഗാലാന്റിലെ ദീമാപ്പൂരിൽ (Dimapur) കോൺഗ്രിഗേഷനോടു ചേർന്ന് എം. ജി. എം. സ്കൂൾ ആരംഭിച്ചത്.

1986-ൽ കൽക്കട്ടാ ഭദ്രാസനത്തിൽ നിന്നും വിരമിച്ച് റൂർക്കലയിലേക്ക് മടങ്ങുകയും സെ: ഗ്രീഗോറിയോസ് സ്കൂളിന്റെ ഡയറക്ടർ-പ്രിൻസിപ്പലായി അന്ത്യം വരെ തുടരുകയും ചെയ്തു. 1991-ൽ റൂർക്കലയ്ക്ക് അടുത്ത് 'പുശ്രു' എന്ന ആദിവാസികളുടെ ഗ്രാമത്തിൽ അവർക്കായി **Mar Severious Charitable Hospital** ആരംഭിച്ച്, ബാഹ്യകേരളത്തിലെ നമ്മുടെ സ്കൂളുകൾക്ക് സഭാ മിഷൻ രംഗത്ത് നൂതനമായ ഒരദ്ധ്യായം തുറക്കുവാൻ സാധിക്കുമെന്നു തെളിയിച്ചു. ഗ്രാമീണർ നല്കിയ ചെറിയ കെട്ടിടത്തിൽ ആസ്പത്രി പ്രവർത്തനം തുടരുന്നു.

ഫാ. തോമസിന്റെ ഗ്രാമീണസുവിശേഷ വേലയിലെ താല്പര്യം കണക്കിലെടുത്തു മലങ്കര സഭാ മിഷൻ ബോർഡ് പ്രസിഡന്റ് അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, ഒരു സുവിശേഷകനെ (ശ്രീ. പി. ജെ. ജോഷ്വാ) 1992-ൽ അദ്ദേഹത്തെ സഹായിക്കുവാനായി അയച്ചു കൊടുത്തു.

ഒരു നല്ല വാഗ്മിയും, ഫലിതരസികനും. മാതൃകാദ്ധ്യാപകനും, എഴുത്തുകാരനുമായിരുന്ന അദ്ദേഹം സ്കൂൾ കുട്ടികളുടെ ഉപയോഗത്തിലേക്കായി **'The Lize Stories' (English)**

(ശേഷം 25-ാം പേജിൽ)

## യേശുവിൽ ഒന്നായിത്തീരുക

ഈ ധ്യാനത്തിലൂടെ, ധ്യാനിക്കുന്ന വ്യക്തി സ്വന്തം മനസിന്റെ അടിത്തട്ടിലേക്ക് ഇറങ്ങുന്നതിന്റെ തോതനുസരിച്ച് ധ്യാനവസ്തുവിന്റെ അടിത്തട്ടിലേക്കും ഇറങ്ങുന്നു. ഇവിടെ ധ്യാനവസ്തു കർത്താവായ യേശുക്രിസ്തു തന്നെ ആയതിനാൽ, സ്വന്തം മനസിന്റെ അടിത്തട്ടിൽ എത്തുമ്പോൾ കർത്താവിന്റെ (യേശുവിന്റെ) മനസിന്റെ അടിത്തട്ടിലും എത്തിച്ചേരും. ഞാനും പിതാവും ഒന്നാകുന്നു എന്ന് കർത്താവു പറഞ്ഞതുപോലെ, ഇനി ജീവിക്കുന്നത് ഞാനല്ല. ക്രിസ്തു എന്നിൽ ജീവിക്കുന്നു എന്ന് വി. പൗലോസ് ശ്ളീഹാ പറഞ്ഞതുപോലെ 'യേശു'വിൽ ഒന്നായിത്തീരുന്ന അനുഭവം ഉണ്ടാകും.

---

ഇത് കുറെ നാളത്തേക്കോ വർഷത്തേക്കോ വേണ്ടിയുള്ളതല്ല, മരണം വരെ വേണ്ടതാണ്. ഈ ധ്യാനത്തിൽ പുരോഗമിക്കുമ്പോൾ, ധ്യാനിക്കുന്ന വ്യക്തിയിൽ അറിയാതെതന്നെ ഒരു ശുദ്ധീകരണ പ്രക്രിയ നടന്നുകൊണ്ടിരിക്കും. ക്രിസ്തു ഹൃദയത്തിൽ വന്ന് വസിക്കും. ശരീരത്തിൽ 'ഊഷ്മാവ്' അനുഭവപ്പെടും. ദൈവീകശാന്തി അനുഭവിക്കാം.

## ധ്യാനം രൂപാന്തരത്തിന് (മാററത്തിന്) സഹായിക്കുന്നു.

മനുഷ്യർക്ക് രൂപാന്തരം (മാററം) ഉണ്ടാകുന്നതിനുള്ള ഉപാധിയാണ് ധ്യാനം. ജനം ആഹാരത്തിനുവേണ്ടി മാത്രമല്ല ദൈവത്തിനു വേണ്ടിയും വിശപ്പ് ഉള്ളവരാണ്. പക്ഷേ വളരെ വ്യക്തമായി ഈ വിശപ്പിനെക്കുറിച്ച് ജനത്തിനും അറിയില്ല. മാററത്തിന്റെ ഒരു ആവശ്യകത നമുക്ക് അനുഭവപ്പെടുന്നു. ആ മാററത്തിൽ നിന്ന് കൂടുതൽ ആശ്വാസവും നന്മയും ലഭിക്കുമെന്ന് പ്രത്യാശിക്കുന്നു. പക്ഷെ എന്താണ്? എങ്ങനെയാണ് മാറേണ്ടത് എന്ന് അറിയില്ല.

അദ്ധ്യാനിക്കാൻ മനസില്ലാത്തവരും അറിവില്ലാത്തവരുമായ ആളുകൾ, 'എല്ലാവനും അവൻ ആയിരിക്കുന്നത് പോലെയാണ്' എന്ന് പറയുന്നത്, മാററത്തിന് തടസമായി നില്ക്കുന്നു. അർത്ഥമില്ലാത്ത ഒരു പ്രസ്താവന ആണിത്. മാററം അഥവാ രൂപാന്തരം സംഭവ്യമാണെന്ന് ചരിത്രം പരിശോധിച്ചാലും അറിയാൻ കഴിയും. ഒരു കാലത്ത് ഏററം തിന്മപെട്ടവനായിരുന്ന അഗസ്തീനോസ് പിൽക്കാലത്ത് (കത്തോലിക്കാസഭയിലെ) വിശുദ്ധനായി രൂപാന്തരപ്പെട്ടു. ക്രൈസ്തവസഭയുടെ സംഹാരകനായിരുന്ന ശൌൽ ക്രൈസ്തവസഭയുടെ സംസ്ഥാപകനായ 'പൗലോസായി' മാറി.

ആരേക്കുറിച്ചും പ്രതീക്ഷയ്ക്ക് വകയില്ല എന്ന് പറയേണ്ട ആവശ്യമില്ല. ഒരു വ്യക്തിയിലുള്ള ചില സ്വഭാവങ്ങളെ അഥവാ ശീലങ്ങളെ മററ് സ്വഭാവങ്ങളാൽ അഥവാ ശീലങ്ങളാൽ വിജയിക്കാനാകും. അഥവാ എതിരായ ശീലങ്ങൾകൊണ്ട് പരിഹരിക്കാനാകും. കൂടുതൽ ശ്രേഷ്ഠമായതിലേക്ക് മാറണം എന്ന് ആഗ്രഹിക്കുന്നവർക്ക് ഈ ധ്യാനം ഉപകരിക്കും.

## രണ്ടു തലങ്ങളിലുള്ള മാററം.

പ്രകൃതിയുടെ തലത്തിലും പ്രകൃതിക്ക് അതീതമായ തലത്തിലും മാററം സംഭവിക്കുന്നു.

---

(24—ാം പേജിൽനിന്നും തുടർച്ച)

എന്ന കഥാ സമാഹാരം അഞ്ച് വാല്യങ്ങളിലായി 1993 മാർച്ചിൽ പബ്ളിഷ് ചെയ്തു. ഈ പുസ്തകത്തിൽ നിന്നുള്ള ആദായം **M. S. Charitable Hospital**നു–വേണ്ടി ഉപയോഗിക്കുന്നു.

.തികഞ്ഞ ആദർശധീരതയും, അച്ചടക്കശീലവും സമയനിഷ്ഠയും വിശ്വാസ തീഷ്ണതയും കൊണ്ട്, ജീവിതത്തിലെ പ്രതിസന്ധികളെ ധീരതയോടെ നേരിട്ട ഫാ. തോമസ്, തന്റെ ഏക മകനും എല്ലാക്കാര്യങ്ങളിലും തനിക്ക് താങ്ങും തണലുമായി പ്രവർത്തിച്ചിരുന്നവനുമായ ശ്രീ. കുര്യൻ തോമസ് (സാബു 26 വയസ്) സുവിശേഷകൻ ശ്രീ. പി. ജെ. ജോഷ്വാ എന്നിവരോടൊപ്പം വി: കുർബ്ബാന കഴിഞ്ഞു മടങ്ങവേ കാറപകടത്തിൽ പെട്ട് 19—9—93—ൽ കർത്താവിൽ നിദ്രപ്രാപിച്ചു. അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെയും അനേകം വൈദികരുടെയും വമ്പിച്ച ജനാവലിയുടെയും സാന്നിദ്ധ്യത്തിൽ റൂർക്കല ക്രിസ്ത്യൻ സെമിത്തേരിയിൽ ശവസംസ്കാരം നടത്തപ്പെട്ടു.

മിസസ് ലാലു കുര്യൻ (വൈസ് പ്രിൻസിപ്പാൾ എം. ജി. എം. സ്കൂൾ, ബൊക്കാറോ), മിസസ് ഷീലാ ജോസഫ് (ഹെഡ്മിസ്ട്രസ്, സെന്റ് ഗ്രീഗോറിയോസ് സ്കൂൾ, കലുംഗ), സാലു തോമസ് എന്നിവർ മക്കളും, തലവടി, വട്ടക്കാട്ട് പറമ്പിൽ റവ. ഫാ. കുര്യൻ ഏബ്രഹാം, എരുമേലി കരിപ്പായിൽ ശ്രീ. ജോസഫ് ചെറിയാൻ എന്നിവർ ജാമാതാക്കളുമാണ്.

ശ്രീ. സി. കെ. ഏബ്രഹാം (ബോംബെ) ഏക സഹോദരനും, ചിറപ്പുറത്ത് (കുഴിമററം) ശ്രീ. സി. ഐ. ജോസഫിന്റെ സഹധർമ്മിണി ശ്രീമതി കുഞ്ഞമ്മ, ഏക സഹോദരിയുമാണ്. കോഴഞ്ചേരി മുഞ്ഞനാട്ട് Prof: D. Mathews (Pathanamthitta), Dr. Daniel Thomas (Canada) Rtd. Lt. Col D. Varghese, എന്നിവർ ഭാര്യാസഹോദരങ്ങളുമാണ്.

# പ്രോ – ഒറിയന്റെ സമ്മേളനം

**ഫാ. ഡോ. എം. ഒ. ജോൺ** (ഓർത്തഡോക്സ് വൈദികസെമിനാരി, കോട്ടയം)

രണ്ടാം വത്തിക്കാൻ സുന്നഹദോസോടുകൂടി (1962–'65) റോമൻ കത്തോലിക്കാസഭ കൂടുതൽ സജീവമായി എക്യുമിനിക്കൽവേദിയിൽ പ്രവേശിക്കുവാൻ തുടങ്ങി. സുന്നഹദോസ് അംഗീകരിച്ച എക്യുമിനിസത്തെ സംബന്ധിച്ച പ്രമാണം 1964–ൽ പ്രസിദ്ധീകരിച്ചു. മറ്റുള്ള എല്ലാ ക്രൈസ്തവസഭകളേയും, പ്രത്യേകിച്ചു കിഴക്കൻ ഓർത്തഡോക്സ് സഭകളെ സഹോദരീസഭകളായി പരിഗണിച്ച് കത്തോലിക്കാസഭ അവരുമായി എക്യുമിനിക്കൽ ബന്ധത്തിൽ പ്രവേശിക്കണമെന്നായിരുന്നു പ്രമാണത്തിലെ പ്രസക്തമായ ഒരു ഉപദേശം. ഇതിന് അനുകൂലമായ ഒരു പ്രതികരണം ആദ്യമായുണ്ടാകുന്നത് ആസ്ട്രിയയുടെ തലസ്ഥാനമായ വിയന്നായിൽ നിന്നാണ്. വിയന്നായിലെ ആർച്ചുബിഷപ്പായിരുന്ന (ഇപ്പോൾ റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്ന) കർദിനാൾ ക്യോണിഗ് 1964 നവംബറിൽ എക്യുമിനിക്കൽ പ്രവർത്തനങ്ങൾക്കുവേണ്ടി പ്രോ – ഒറിയന്റെ എന്ന പേരിൽ ഒരു സംഘടന സ്ഥാപിച്ചു. പാശ്ചാത്യപൗരസ്ത്യ ക്രിസ്ത്യാനികൾ തെറ്റിദ്ധാരണകൾ നീക്കി പരസ്പരം കൂടുതൽ മനസ്സിലാക്കുക, അതിനുവേണ്ടി ഡയലോഗുകൾ നടത്തുക, കിഴക്കൻ സഭകളിൽനിന്നുള്ള വിദ്യാർത്ഥികൾക്ക് ഉപരിപഠനത്തിനു സ്കോളർഷിപ്പു കൊടുക്കുക, സഭാചരിത്രത്തേയും വിശ്വാസത്തേയും സംബന്ധിച്ച ശാസ്ത്രീയപഠനങ്ങൾ പ്രോത്സാഹിപ്പിക്കുക എന്നിവയാണ് പ്രസ്ഥാനത്തിന്റെ പ്രധാന ഉദ്ദേശങ്ങൾ.

പ്രോ–ഒറിയന്റെയുടെ ആഭിമുഖ്യത്തിൽ ഒറിയന്റൽ ഓർത്തഡോക്സ് സഭകളും റോമൻകത്തോലിക്കാ സഭയുമായി ഇതുവരെ അഞ്ചു കൺസൾട്ടേഷനുകൾ നടന്നിട്ടുണ്ട്. 1971, 1973, 1976, 1978, 1988 എന്നീ വർഷങ്ങളിലായിരുന്നു പ്രസ്തുത കൺസൾട്ടേഷനുകൾ. എല്ലാ കൺസൾട്ടേഷനുകളിലും മലങ്കരസഭാ പ്രതിനിധികൾ സംബന്ധിച്ചിട്ടുണ്ട്. ഈ കൺസൾട്ടേഷനുകൾ

---

## (a) പ്രകൃതിയുടെ തലത്തിൽ:

ധ്യാനം മൂലം ഓരോ വ്യക്തിയും സ്വന്തം മനസിന്റെ അഗാധ തലങ്ങളിലും സ്വന്തം മനസിന്റെ ശക്തിയിലും എത്തിച്ചേരുന്നു. ഭൂരിപക്ഷം ആളുകൾക്കും മനസിന്റെ ശക്തിയെക്കുറിച്ച് അറിയില്ല. നമ്മുടെ ശ്രദ്ധയെ ഉള്ളിലേക്ക് തിരിക്കുമ്പോൾ (പുറത്തേക്ക് മാത്രമല്ല) നേരത്തെ കനമുള്ള ഭിത്തി നിന്നിരുന്ന സ്ഥാനത്ത് ഒരു വാതിൽ തുറക്കപ്പെടുന്നു. ഈ വാതിൽ കടന്നുപോകാൻ പഠിക്കുന്നവൻ ഒരു പുതിയ ലോകത്തിന്റെ കവാടത്തിലേക്ക് അഥവാ പുതിയ ലോകത്തിലേക്ക് പ്രവേശിക്കുന്നു.

ഈ സന്ദർഭത്തിൽ മനുഷ്യന്റെ ശക്തികളും വികസിക്കാനുള്ള കഴിവുകളും സംബന്ധിച്ച് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പൗരോഹിത്യ സഭാ ഭരണഘടനയിൽ കാണുന്ന പ്രസ്താവന നോക്കാം. മനുഷ്യൻ എന്ന് പറയുന്നത് ശാരീരിക താല്പര്യങ്ങൾക്കും പ്രകൃതിയുടെ ഭാഗത്തിനും നാഗരിക മനുഷ്യന്റെ പേരില്ലാത്ത ഘടകത്തിനും അതീതനാണ് എന്നു ചിന്തിക്കുന്നത് തെറ്റല്ല. അവന്റെ ആന്തരിക ഗുണവിശേഷത്താൽ നിസാര സാധനങ്ങളുടെ ആകെത്തുകയെ അവൻ മറികടക്കുന്നു. അവൻ അവന്റെ ഹൃദയത്തിലേക്ക് പ്രവേശിക്കുമ്പോൾ ഈ ശക്തമായ ഉൾക്കാഴ്ചയിൽ അവന്റെ ഉറപ്പു കാണുന്നു. ഹൃദയത്തെ അന്വേഷിക്കുന്നവനായ ദൈവം അവിടെ കാത്തിരിക്കുന്നു. ദൈവത്തിന്റെ പരിപാലനയിൻകീഴിൽ അവന്റെ ശരിയായ ഭാഗധേയത്തെ അവൻ കണ്ടെത്തുന്നു.

## (b) പ്രകൃതിക്ക് അതീതമായ തലത്തിൽ

ഇവിടെ ധ്യാനം ദൈവത്തിനു നേരെ തിരിയുന്നു. ദൈവമാണ് രൂപാന്തരപ്പെടുത്തുന്ന ശക്തി, ദൈവത്തിന്റെ ആത്മാവാൽ (പരിശുദ്ധാത്മാവിനാൽ) രൂപാന്തരം സംഭവിക്കുന്നു.

ആത്മീയത എന്നത്, ഒരുവനിൽ ദൈവത്തെ സംബന്ധിച്ചും അവനവനെ സംബന്ധിച്ചും ഉള്ള ആഴമായ അന്വേഷണത്തിന്റെ തുടക്കമാണ്, അവന്റെ മനസിലാണ് ഇതു നടക്കുന്നത്. ദൈവത്തിലേക്കുള്ള പ്രയാണം തുടങ്ങുമ്പോൾ പ്രാർത്ഥനയും ധ്യാനവും സ്വതവെയുള്ള ഒരു പ്രക്രിയ ആയിത്തീരുന്നു. മാറ്റം അനിവാര്യമായിത്തീരുന്നു. പ്രാർത്ഥനയും ധ്യാനവും വ്യക്തിയെ മാറ്റുന്നു; മാറ്റുക എന്ന പ്രക്രിയയെ മുഖവിലയ്ക്കു തന്നെ എടുക്കണം. (a) ആ വ്യക്തിയിൽ ദൈവത്തിന്റെ സാന്നിദ്ധ്യം അനുഭവപ്പെട്ടതു മൂലമുള്ള മാറ്റം (b) ആ വ്യക്തി അവന്റെ യഥാർത്ഥ വ്യക്തിത്വം കണ്ടുപിടിച്ചപ്പോൾ ഉണ്ടായ മാറ്റം. ഇതു രണ്ടും ദൈവത്തിന്റെ പ്രവർത്തനം കൊണ്ടും കൃപ കൊണ്ടും സാധിക്കുന്നതാണ്. ധ്യാനം ദൈവത്തിന്റെ നേരെ തിരിയുമ്പോൾ ഇത് സംഭവിക്കുന്നു. ഒരു വ്യക്തിയുടെ വ്യക്തിത്വത്തിന്റെ അടിത്തറ അവന്റെ മനസിലാണ്. ധ്യാനം മൂലം മനസിന്റെ അടിത്തട്ടിലേക്ക് ഇറങ്ങുമ്പോൾ സ്വന്തം വ്യക്തിത്വം കണ്ടുപിടിക്കാൻ കഴിയുന്നു.

(തുടരും)

മുഖേന വേദശാസ്ത്രപരവും, ക്രിസ്തുശാസ്ത്രപരവുമായ പല തെററിദ്ധാരണകളും മാററുവാൻ സാധിച്ചിട്ടുണ്ട്.

പ്രൊ—ഒറിയന്റെയുടെ മിക്കവാറും എല്ലാ സമ്മേളനങ്ങളും വിയന്നായിലാണ് നടന്നിട്ടുള്ളത്. ഇതുവരെ പ്രൊ—ഒറിയന്റെ കൈവരിച്ചിട്ടുള്ള പ്രശംസാർഹമായ നേട്ടങ്ങൾ സാധാരണക്കാരെ, പ്രത്യേകിച്ച് കിഴക്കൻ സഭാംഗങ്ങളെ അറിയിക്കുകയും, ആ നേട്ടങ്ങൾ പ്രചരിപ്പിക്കയും ചെയ്യേണ്ടതാവശ്യമാണ് എന്ന് പ്രൊ—ഒറിയന്റെയിക്കു മനസ്സിലായി. അതിനുവേണ്ടി പ്രാദേശിക സമ്മേളനങ്ങൾ നടത്തണം എന്നും തീരുമാനിച്ചു.

അപ്രകാരമുള്ള ആദ്യത്തെ സമ്മേളനം 1991-ൽ ഈജിപ്റ്റിൽവച്ചു നടന്നു. രണ്ടാമത്തെ സമ്മേളനമാണ് ഈ സെപ്റ്റംബർ മുപ്പതുമുതൽ ഒക്ടോബർ അഞ്ചുവരെ കോട്ടയം വടവാതൂർ സെമിനാരിയിൽവച്ചു നടന്നത്.

ഏകദേശം ഒരു വർഷത്തിനു മുമ്പുതന്നെ ഇതിന്റെ പ്രാരംഭ തയ്യാറെടുപ്പുകൾ ആരംഭിച്ച് കേരളത്തിലെ എല്ലാ എപ്പിസ്ക്കോപ്പൽ സഭകളിൽനിന്നും പ്രതിനിധികളെ സംബന്ധിപ്പിക്കുക, അവരുടെ മുമ്പാകെ പ്രൊ—ഒറിയന്റെയുടെ നേട്ടങ്ങൾ വിശദീകരിക്കുക, ചർച്ചകൾക്കും വിമർശനങ്ങൾക്കും അവസരമുണ്ടാക്കുക, വിവിധ സഭകളുടെ സ്വീകരണങ്ങളിൽ സംബന്ധിക്കുക എന്നിവയായിരുന്നു പ്രധാന പരിപാടികളായി ഉദ്ദേശിച്ചിരുന്നത്. പരിപാടികളുടെ സുഗമമായ നടത്തിപ്പിന് അഭിവന്ദ്യ മാർ ജോസഫ് പവ്വത്തിൽ മെത്രാപ്പോലീത്ത പ്രസിഡന്റും ബ. ജോൺസ് ഏബ്രഹാം (കോനാട്ട്) അച്ചൻ സെക്രട്ടറിയുമായി ഒരു കമ്മററി പ്രവർത്തിച്ചു. വിയന്നായിൽനിന്ന് പ്രൊ—ഒറിയന്റെയുടെ സ്ററാൻഡിംഗ് കമ്മററിയംഗങ്ങളായ മാസ്ററർ ആൽഫ്രഡ് സ്ററേർനെമാൻ, (സെക്രട്ടറി & വൈസ്പ്രസിഡന്റ്) ആർച്ചുബിഷപ്പ് Dr. മെസറോബ് കെ. ക്രിക്കോറിയാൻ (അർമ്മീനയൻ ഓർത്തഡോക്സ് സഭ), ഫാദർഫ്രാൻസ് ബൗവനി, പ്രഫസർ ഡോ. പീററർ ഹോഫ്റിക്ററി (റോമൻ കത്തോലിക്കാ സഭ), ഫാദർ ഡോ. കെ. എം. ജോർജ് (മലങ്കരസഭ) എന്നിവരും, അർമ്മീനിയ സഭയിലെ ഫാദർ കപുഡിനൊ, കോപ്റ്റിക് സഭയിലെ പ്രഫസർ ഡീക്കൻ ഡോ. ഇസാക്ക്, റോമൻ കത്തോലിക്കാസഭയിലെ പ്രഫസർ ഡോ. ക്യോണിഗ് എന്നിവരും, വത്തിക്കാന്റെ നിരീക്ഷകനായ ഫാദർ ഡുബാസുക്ക് ഉം എത്തിയിരുന്നു. ഫാദർ ഹാബിസണും, ഫാ. ഡോ. എം. ഒ. ജോണും സമ്മേളനത്തിന്റെ റിക്കാർഡിംഗ് സെക്രട്ടറിമാരായിരുന്നു. കേരളത്തിലെ മൂന്നു കത്തോലിക്കാ വിഭാഗങ്ങളിൽ നിന്നും, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, C. S. I., കൽദായ എന്നീ സഭാവിഭാഗങ്ങളിൽനിന്നുമായി ഏകദേശം ഇരുനൂറോളം പ്രതിനിധികൾ സമ്മേളനങ്ങളിൽ സംബന്ധിച്ചു. സെപ്റ്റംബർ മുപ്പതാംതീയതി രാവിലെ, സീറോ മലബാർ കത്തോലിക്കാ വിഭാഗത്തിന്റെ നേതൃത്വത്തിൽ നടന്ന ആരാധനയിൽ എല്ലാവരും പങ്കെടുത്തു. രാവിലെ ഒൻപതുമണിക്ക് സമ്മേളനം ഉത്ഘാടനം ചെയ്യാനെത്തിയ ശ്രേഷ്ഠ കാതോലിക്കാ അഭിവന്ദ്യ ബസേലിയോസ് പൗലോസ് ദ്വിതീയനെ ഓർത്തഡോക്സ് സമുദായട്രസ്ററി പി. സി. ഏബ്രഹാം ഹാരമണിയിച്ചു സ്വീകരിച്ചു. ഉത്ഘാടനസമ്മേളനത്തിൽ അഭിവന്ദ്യ ജോസഫ് മാർ പൗവ്വത്തിൽ തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ശ്രേഷ്ഠ കാതോലിക്കാബാവാ ഭദ്രദീപം കൊളുത്തി സമ്മേളനം ഉത്ഘാടനം ചെയ്തു. തുടർന്നു നടന്ന ആദ്യത്തെ പഠനസമ്മേളനത്തിൽ പ്രൊ—ഓറിയന്റെയുടെ ജനറൽ സെക്രട്ടറി ആൽഫ്രഡ് സ്റെറർണെമാനും, അർമ്മീനിയൻ ആർച്ചുബിഷപ്പ് മെസറോബ് ക്രികോറിയനും പ്രൊ—ഓറിയന്റെയുടെ പ്രവർത്തനങ്ങളേയും നേട്ടങ്ങളേയും സംബന്ധിക്കുന്ന പ്രബന്ധം അവതരിപ്പിച്ചു. ബ. കെ. എം. ജോർജച്ചൻ ''വിയന്നാ കൺസൾട്ടേഷനുകളിലുണ്ടായ ക്രിസ്തുശാസ്ത്രത്തെ സംബന്ധിച്ച ഐക്യവും അതിന് ഇന്ത്യയിലുള്ള സാം

ഗത്യവും'' എന്ന വിഷയത്തെക്കുറിച്ചുള്ള പ്രബന്ധം അവതരിപ്പിച്ചു. ആർച്ചുബിഷപ്പ് ഗ്രിഗോറിയൻ മോഡറേറ്റർ ആയിരുന്നു. ചർച്ചകൾക്കും സമാപനപ്രാർത്ഥനകൾക്കും ആശീർവ്വാദത്തിനും ശേഷം അന്നത്തെ സമ്മേളനം അവസാനിച്ചു. വൈകിട്ട് സീറോമലബാർ സഭയുടെ വകയായി പ്രതിനിധികൾക്കും ക്ഷണിക്കപ്പെട്ട അതിഥികൾക്കും കോട്ടയം ലൂർദ്ദ് പള്ളിയിൽ സ്വീകരണവും വിരുന്നും നല്കി. ഒക്ടോബർ ഒന്നാംതീയതി രാവിലത്തെ ആരാധനയ്ക്ക് മാർത്തോമ്മാസഭ നേതൃത്വം നൽകി. ഒൻപതുമണിക്കു ചേർന്ന പഠനസമ്മേളനത്തിൽ കത്തോലിക്കാ സഭയിലെ ഫ്രാൻസ് ബൗവനും, കോപ്റ്റിക് സഭയിലെ എമിനിഇഷാക്കും ''ക്രിസ്തുശാസ്ത്രത്തിലെ യോജിപ്പി''നെ സംബന്ധിച്ച പ്രബന്ധം അവതരിപ്പിച്ചു. മാർത്തോമ്മാസഭയിലെ സഖറിയാസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ മോഡറേറ്റർ ആയിരുന്നു. യാക്കോബായ സഭയിലെ യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉച്ചയ്ക്കുശേഷമുള്ള ചർച്ചകളുടെ മോഡറേറ്റർ ആയിരുന്നു. അഞ്ചുമണിക്ക് കോട്ടയം പബ്ലിക് ലൈബ്രറി ആഡിറ്റോറിയത്തിൽവച്ച് വിശിഷ്ടാതിഥികൾക്ക് പൗരസ്വീകരണം നൽകി. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ അഭിവന്ദ്യ ബെനഡിക്റ്റ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പരിശുദ്ധ ബാവാതിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്തു. മന്ത്രി കെ. എം. മാണി, പി.പി. ഉമ്മർകോയ, നാരായണപ്പണിക്കർ, വിവിധ സഭകളിലെ മെത്രാപ്പോലീത്താമാർ തുടങ്ങിയവർ ആശംസാ പ്രസംഗങ്ങൾ നടത്തി. വൈകിട്ട് ദേവലോകം അരമനയിൽവച്ച് പരിശുദ്ധ ബാവാതിരുമേനി പ്രതിനിധികൾക്കും വിശിഷ്ടാതിഥികൾക്കും വിരുന്നു നൽകി. യാക്കോബായസഭയിലെ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരും, വൈദികരും സ്വീകരണ വിരുന്നിൽ സംബന്ധിച്ചു.

ഒക്ടോബർ രണ്ടാംതീയതി ശനിയാഴ്ച രാവിലെയുള്ള ആരാധനയ്ക്ക് C. S. I. സഭാംഗങ്ങൾ നേതൃത്വം നൽകി. തുടർന്നു നടന്ന പഠനസമ്മേളനത്തിൽ ''മനുഷ്യാവതാരം ചെയ്ത ക്രിസ്തുവും ക്രൈസ്തവസാക്ഷ്യവും'' എന്ന വിഷയത്തെ ആസ്പദമാക്കി അഭിവന്ദ്യ മാർ ജോസഫ് പവ്വത്തിൽ തിരുമേനി പ്രബന്ധം അവതരിപ്പിച്ചു. അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് (യാക്കോബായ) മെത്രാപ്പോലീത്ത മോഡറേറ്ററായിരുന്നു. അതിനുശേഷം പ്രതിനിധികൾ പത്തു ഗ്രൂപ്പുകളായി പിരിഞ്ഞ് ഗ്രൂപ്പുചർച്ചകൾ നടത്തി. ഉച്ചയ്ക്കുശേഷം നടന്ന പഠന സമ്മേളനത്തിൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ്രബന്ധം അവതരിപ്പിച്ചു. അഭിവന്ദ്യ ബിഷപ്പ് ജോർജ് പുന്നക്കോട്ടിൽ മോഡറേറ്ററായിരുന്നു. ഗ്രൂപ്പുചർച്ചകളിലൂടെ ഉരുത്തിരിഞ്ഞുവന്ന കാര്യങ്ങൾ സമ്മേളനത്തിൽ അവതരിപ്പിച്ചു. വൈകിട്ട് യാക്കോബായ സഭയുടെ സ്വീകരണമായിരുന്നു. കോട്ടയം സെൻറ്ജോസഫ് കത്തീഡ്രലിൽവച്ചു നടന്ന സ്വീകരണവിരുന്നിൽ പ. കാതോലിക്കാബാവാ പ്രധാന അതിഥിയായി എല്ലാവരുടേയും പ്രശംസ നേടി.

ഒക്ടോബർ മൂന്നാംതീയതി ഞായറാഴ്ച പ്രതിനിധികളെല്ലാം കോട്ടയത്തെ വിവിധ ദേവാലയങ്ങളിൽ ആരാധനയിൽ സംബന്ധിച്ചു. അർമ്മീനിയൻ ആർച്ചുബിഷപ്പ് ഗ്രിഗോറിയൻ പ. ബാവാതിരുമേനിയോടൊപ്പം, മാർ ഏലിയാ കത്തീഡ്രലിൽ വി. കുർബ്ബാന അർപ്പിച്ചു. ഞായറാഴ്ച വൈകിട്ട് മാർത്തോമ്മാസഭയുടെ സ്വീകരണമായിരുന്നു, യറുശലേം മാർത്തോമ്മാപള്ളിയിൽ.

ഒക്ടോബർ നാലാംതീയതി തിങ്കളാഴ്ച രാവിലത്തെ ആരാധനയ്ക്ക് ഓർത്തഡോക്സ്, യാക്കോബായ സഭാംഗങ്ങളും മേലദ്ധ്യക്ഷന്മാരും ഒന്നിച്ച് നേതൃത്വം നൽകി. തുടർന്നു നടന്ന പഠന സമ്മേളനത്തിൽ അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പ്രബന്ധം അവതരിപ്പിച്ചു. കൽദായ സഭയുടെ മാർ അപ്രേം മോഡറേറ്ററായിരുന്നു. തുടർന്നു പൊതുചർച്ചയും, നിർദ്ദേശങ്ങളും ഉണ്ടായി. സമ്മേളനത്തിന്റെ നേട്ടത്തെക്കുറിച്ചും പ്രയോജനത്തെക്കുറിച്ചും, ഇതിന്റെ ഫലങ്ങൾ സാധാരണക്കാരിലേക്ക് വ്യാപിപ്പിക്കുന്നതിനെക്കുറിച്ചും ചർച്ചകൾ നടത്തി.

# ബൈബിൾ ക്വിസ്

## പാഠം 2

### പി. സി. ഏബ്രഹാം, അങ്കമാലി

1. ചോ: ബൈബിൾ എന്ന പദത്തിന്റെ ഉത്ഭവം, അർത്ഥം?

ഉ: ഗ്രീക്കുഭാഷയിലെ ബിബ്ളിയ എന്ന പദത്തിൽനിന്നും, അർത്ഥം – പുസ്തകങ്ങൾ.

2. ചോ: ആദ്യമായി അച്ചടിച്ച ഗ്രന്ഥം?

ഉ: ബൈബിൾ. 1458–ൽ ഗുട്ടൻബർഗ്ഗ് ആദ്യമായി അച്ചടിയന്ത്രം കണ്ടുപിടിച്ചപ്പോൾ, ബൈബിളിന്റെ ലത്തീൻ വുൾഗാത്ത വിവർത്തനം ആണ് ആദ്യം അച്ചടിച്ചത്.

3. ചോ: ബൈബിളിന്റെ ആദ്യത്തെ 5 പുസ്തകത്തിന്റെ കർത്താവ്?

ഉ: മോശ

4. ചോ: അവ ഏതെല്ലാം?

ഉ: ഉല്പത്തി, പുറപ്പാട്, ലേവ്യ പുസ്തകം, സംഖ്യാപുസ്തകം, ആവർത്തനപുസ്തകം.

5. ചോ: മററ് സൃഷ്ടികളിൽനിന്ന് മനുഷ്യന്റെ സൃഷ്ടിക്കുള്ള പ്രത്യേകത എന്താണ്?

ഉ: ദൈവം തന്റെസ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ഉല്പത്തി 1:27.

6. ചോ: ദൈവത്തോടുകൂടി നടന്ന മനുഷ്യൻ

ഉ: ഹാനോക്കു–ദൈവത്തോടുകൂടെ നടന്നു. ഉല്പത്തി 5:24.

7. ചോ: ഹാനോക്കിന്റെ അപ്പന്റെ പേര്–ആയുസ്?

ഉ: യാരെദ്–962–ഉല്പത്തി 5:20

8. ചോ: ഭൂമിയിൽ ജാതികൾ എന്നു പിരിഞ്ഞുപോയി?

ഉ: ജലപ്രളയത്തിനുശേഷം, ഭൂമിയിൽ ജാതികൾ പിരിഞ്ഞുപോയി ഉല്പത്തി 10:32.

9. ചോ; മോശയുടെ ശാരീരിക വൈകല്യം എന്ത്?

ഉ: വിക്കനും, തടിച്ച നാവുള്ളവനും–പുറപ്പാട് 4:10;

10. ചോ: വി: ബൈബിളിൽ പത്തു കല്പന എവിടെ രേഖപ്പെടുത്തിയിരിക്കുന്നു?

ഉ; പുറപ്പാട് 20:1–17;

11 ചോ: യഹോവയിൽ ധൈര്യപ്പെട്ട മനുഷ്യൻ?

ഉ: ദാവീദ് – 1 ശമുവേൽ 30:6;

12. ചോ: ബൈബിളിലെ അവസാന പുസ്തകം?

ഉ: വി: യോഹന്നാന്റെ വെളിപാട്പുസ്തകം.

13, ചോ: മരണംവരെ വിശ്വസ്തനായിരിക്കുന്നവനുള്ള പ്രതിഫലം?

ഉ: ജീവന്റെ കിരീടം....വെളിപാട്–2:10

14. ചോ: നിന്നാംസ്തുതിയുടെ രാജമകൾ....എന്ന ഗീതം – വി: വേദപുസ്തകത്തിൽ ഏതു ഭാഗത്ത്?

ഉ: സങ്കീർത്തനങ്ങൾ 45:9—11;

15. ചോ: മനുഷ്യനിൽ ആശ്രയിക്കുന്നതിനേക്കാൾ നല്ലതു യഹോവയിൽ ആശ്രയിക്കുന്നത്: വേദഭാഗം ഏവിടെ?

ഉ: സങ്കീർത്തനം 118–8;

16. ചോ: അരിമഥ്യക്കാരനായ യോസേഫ് എങ്ങനെ ഉള്ള ആൾ ആയിരുന്നു?

ഉ: യഹൂദന്മാരുടെ സന്നദ്രിസംഘത്തിലെ ശ്രേഷ്ഠമന്ത്രി–മർക്കോസ് 15:42,

ദൈവരാജ്യത്തെ കാത്തിരുന്നവൻ – മത്തായി: 27:57.

ധനവാൻ യേശുവിന്റെ രഹസ്യശിഷ്യൻ– ലൂക്കോസ്: 23:50;

നല്ലവനും, നീതിമാനും

17. ചോ: വി: ബൈബിളിൽ ആദ്യമായി പറഞ്ഞിരിക്കുന്ന വൃക്ഷം?

ഉ: അത്തി.

18. ചോ: ആദ്യ മാതാപിതാക്കൾ പാപം ചെയ്തശേഷം ആദ്യമായി നടത്തിയ കണ്ടുപിടിത്തം?

ഉ: അത്തിയില കൂട്ടിത്തുന്നി വസ്ത്രം ഉണ്ടാക്കി.

19. ചോ: ഹെരോദാ രാജാവിനെ യേശു വിളിച്ച പേർ?

ഉ: കുറുക്കൻ – ലൂക്കോസ് 13:32

20. ചോ: മോശയും, ഏലിയാവും, യേശുവിനോട് സംഭാഷിച്ചത് വി: വേദപുസ്തകത്തിൽ എവിടെ രേഖപ്പെടുത്തിയിരിക്കുന്നു.

---

ഉച്ചയ്ക്കുശേഷം നടന്ന സമാപനസമ്മേളനത്തിൽവച്ച്, മാർത്തോമ്മാസഭയിലെ അഭിനവ എപ്പിസ്ക്കോപ്പാമാർക്ക് സ്വീകരണം നൽകി. പരിശുദ്ധ ബാവാതിരുമേനിയും, മാർത്തോമ്മാ മെത്രാപ്പോലീത്തായും അഭിവന്ദ്യ പവ്വത്തിൽ തിരുമേനിയും മററു മേലദ്ധ്യക്ഷന്മാരും സമാപനസമ്മേളനത്തിൽ സംബന്ധിച്ച് ആശംസകളർപ്പിച്ചു.

വൈകിട്ടു നടന്ന C.S.I. സഭയുടെ സ്വീകരണവിരുന്നോടെ കേരളത്തിൽ നടന്നിട്ടുള്ളതിലേക്കും അതിബൃഹത്തായ എക്യുമനിക്കൽ സമ്മേളനത്തിന് തിരശ്ശീല വീണു.

—o—

# വാർത്തകളും കുറിപ്പുകളും

## ക്രിസ്തു സഭൈക്യത്തിന്റെ പ്രതീകം—പ. ബാവാ

ആകാശത്തുനിന്ന് ഭൂമിയിലേക്ക് ഇറങ്ങിവന്ന് മനുഷ്യനെ ദൈവത്തിങ്കലേക്ക് അടുപ്പിച്ച ക്രിസ്തു യഥാർത്ഥ എക്യുമെനിസം മനുഷ്യർക്കു കാണിച്ചുകൊടുക്കുകയായിരുന്നു എന്ന് പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. വടവാതൂർ സെമിനാരിയിൽ നടന്ന രാജ്യാന്തര എക്യുമെനിക്കൽ സിമ്പോസിയത്തിൽ പങ്കെടുക്കുന്നതിന് എത്തിയ വിദേശപ്രതിനിധികൾക്ക് കോട്ടയത്തു നൽകിയ സ്വീകരണം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം.

നമ്മുടെ ആദിമാതാപിതാക്കൾ ഒന്നാണ്. ഹിന്ദുവും ക്രിസ്ത്യാനിയും മുസ്ളീമും ആയിരുന്നാലും നമ്മുടെ പൈതൃകം ഒന്നാണ്. ക്രൈസ്തവരുടെ ഇടയിലും മനുഷ്യരാശിയിലും ഐക്യവും സമാധാനവും ഉണ്ടാകാൻ പ്രാർത്ഥിക്കുകയും ചെയ്യണം. ബാവാ പറഞ്ഞു.

സഭൈക്യപ്രവർത്തനങ്ങൾക്കു ലോകമൊട്ടാകെ നേതൃത്വം നൽകി വരുന്ന പ്രൊ—ഓറിയന്റെ കാതോലിക്കാ ബാവായ്ക്ക് 'പ്രൊട്ടക്ടർ പ്രൊ ഓറിയന്റെ' എന്ന ബഹുമതി നൽകി.

മാർ ജോസഫ് പവ്വത്തിൽ, ബെനഡിക്ട് മാർ ഗ്രീഗോറിയോസ്, ബിഷപ്പ് സാം മാത്യു, തോമസ് മാർ തീമോത്തിയോസ്, ബിഷപ്പ് ഡോ. പീററർ തുരുത്തിക്കോണം, ഫാ. ടി. ജെ. ജോഷ്വ മന്ത്രി കെ. എം. മാണി, പി. പി. ഉമ്മർകോയ, പി. കെ. നാരായണപ്പണിക്കർ, ഡോ. സിറിയക് തോമസ് എന്നിവർ പ്രസംഗിച്ചു. പ്രൊ—ഓറിയന്റെയുടെ വൈസ് പ്രസിഡന്റും ജനറൽ സെക്രട്ടറിയുമായ ഡോ. ആൽഫ്രഡ് സ്റെറർണിമാൻ മറുപടി പ്രസംഗം നടത്തി.

## ഓർത്തഡോക്സ് സഭ ഒരു ലക്ഷം രൂപ നൽകി.

മഹാരാഷ്ട്രയിൽ ഭൂകമ്പത്തിനിരയായി ദുരിതമനുഭവിക്കുന്നവർക്ക് ഓർത്തഡോക്സ് സഭയുടെ വകയായി ഒരുലക്ഷം രൂപാ പ: കാതോലിക്കാ ബാവാ മഹാരാഷ്ട്രാ ഗവർണർക്ക് അയച്ചുകൊടുത്തു.

## പ. കാതോലിക്കാ ബാവായുടെ അഭ്യർത്ഥന.

ഭൂകമ്പം മൂലം ദുരിതമനുഭവിക്കുന്ന മഹാരാഷ്ട്രയിലെ സഹോദരങ്ങൾക്ക് അടിയന്തിര സഹായം നൽകാൻ പ. ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ സഭാംഗങ്ങളോട് അഭ്യർത്ഥിച്ചു. ബോംബെ ഭദ്രാസനത്തിലെ ഇടവകകളും വ്യക്തികളും ഇതിൽ സജീവമായി പങ്കെടുക്കുമെന്ന് അദ്ദേഹം പ്രത്യാശ പ്രകടിപ്പിച്ചു.

## അലക്സാണ്ടർ കാരയ്ക്കലിന് ഡോക്ടറേററ്

പത്തനംതിട്ട കാതോലിക്കേററ് കോളജിലെ ചരിത്രാദ്ധ്യാപകനും സഭാ മാനേജിംഗ്കമ്മററി അംഗവുമായ അലക്സാണ്ടർ കാരയ്ക്കലിന് കേരള സർവ്വകലാശാലയിൽ നിന്ന് ഡോക്ടറേററ് ലഭിച്ചു.

## സ്കൂളിൽ കക്ഷിരാഷ്ട്രീയം വേണ്ട

വിദ്യാർത്ഥികളുടെ പഠനം, ആരോഗ്യം, സ്വഭാവം, രാഷ്ട്രത്തിന്റെ ഭാവി എന്നിവയ്ക്ക് ഭീഷണിയായി തീർന്ന കക്ഷിരാഷ്ട്രീയ അടിസ്ഥാനത്തിലുള്ള സ്കൂൾ പാർലമെന്റ് തിരഞ്ഞെടുപ്പ് അവസാനിപ്പിക്കാൻ സത്വര നടപടി സ്വീകരിക്കണമെന്ന് 1992 ആഗസ്ററ് 7-ാം തീയതി ബഹു. ജസ്ററിസ് ബി. എം. തുളസീദാസ് വിധി പ്രഖ്യാപിച്ചു. വിദ്യാഭ്യാസ സുരക്ഷാ സമിതി 1991—ൽ ഒ. പി. 6833—ാം നമ്പരായി കേരള ഹൈക്കോടതിയിൽ 12 പ്രമുഖ സാഹിത്യ, സാംസ്കാരിക, രാഷ്ട്രീയ, വിദ്യാഭ്യാസനായകന്മാർ മുഖേന സമർപ്പിച്ച കേസിന്റെ വിധിപകർപ്പ് മേൽനടപടികൾക്കായി സംസ്ഥാന ചീഫ് സെക്രട്ടറി, വിദ്യാഭ്യാസ ഡയറക്ടർ, പോലീസ് ഡയറക്ടർ ജനറൽ എന്നിവർക്കയച്ചു കൊടുത്തു. നിർഭാഗ്യവശാൽ ഒരു വർഷം കഴിഞ്ഞിട്ടും സ്വന്തം മക്കളെ സമരമോ, യൂണിയൻ തെരഞ്ഞെടുപ്പോ ഇല്ലാത്ത വിദ്യാലയങ്ങളിൽ സു

---

ഉ: വി: മത്തായി 17; 1—8,
വി: മർക്കോസ് 9—2—18.

21. ചോ: ആദ്യമായി തെരഞ്ഞെടുക്കപ്പെട്ട മഹാപുരോഹിതൻ?

ഉ: അഹറോൻ — ലേവ്യ; 8:12.

22. ചോ: ഒന്നാമത്തെ ശാസ്ത്രി?

ഉ: എസ്രാ

23. ചോ: അബ്രഹാം ദശാംശം കൊടുത്തതാർക്ക്?

ഉ: മൽക്കിസദേക്ക് ഉല്പത്തി 14:18;

24. വി: വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്ന ഏററവും ഉയരംകൂടിയ പർവ്വതം

ഉ: അരാരത്ത്—17260 അടി — നോഹയുടെ പെട്ടകം ഇവിടെ ഉറച്ചു.

25. ചോ: 'കർത്താവായ ദൈവം, പരിശുദ്ധൻ .......രാപ്പകൽ വിശ്രമംകൂടാതെ പറഞ്ഞുകൊണ്ടിരിക്കുന്നു'. ബൈബിളിൽ എവിടെ? എത്ര ജീവികൾ?

ഉ: വെളിപാട് പുസ്തകം 2: 2—8, 4 ജീവികൾ.




# വിശുദ്ധ കന്യകമറിയാം തിരുവചന വെളിച്ചത്തിൽ

ഗ്രന്ഥകർത്താ: കെ. ഇ. തോമസ്

പേജ്. 230.

പ്രസാധക: മറിയാമ്മ തോമസ്, മണക്കാലയിൽ,
T. C. XIII/1625, കുമാരപുരം,
മെഡിക്കൽ കോളേജ് (P. O.),
തിരുവനന്തപുരം – 695011

വില: 25/ രൂപാ.

പ. കാതോലിക്കാബാവായുടെ അനുഗ്രഹ കല്പനയും, ദിയസ്കോറോസ് തിരുമേനിയുടെ ആശീർവാദവും, ഐറേനിയസ് തിരുമേനിയുടെ അവതാരികയും ഉള്ള 'വി. കന്യകമറിയാം തിരുവചനവെളിച്ചത്തിൽ' എന്ന ഗ്രന്ഥം ഏവരുടെയും ശ്രദ്ധ ആകർഷിക്കുന്നതാണ്. ശ്രീ. കെ. ഇ. തോമസിനാൽ വിരചിതമായ ഈ ഗ്രന്ഥത്തിൽ വിശുദ്ധ ദൈവമാതാവിനെ സംബന്ധിച്ച സഭയുടെ അടിസ്ഥാനവിശ്വാസത്തെ വിശുദ്ധ വേദപുസ്തകത്തിന്റെ പശ്ചാത്തലത്തിൽ വരച്ചു കാണിച്ചിരിക്കുന്നു.

കർത്താവിന്റെ രക്ഷണ്യവ്യാപാരങ്ങളിൽ കന്യാമറിയാമിന്റെ ഭാഗഭാഗിത്വം, അവളുടെ അനുപമ സവിശേഷതകൾ, നിത്യകന്യകാത്വം, സ്വർഗ്ഗീയ വാങ്ങിപ്പ് എന്നിവയെ വേദപുസ്തകാടിസ്ഥാനത്തിൽ ഗ്രന്ഥകർത്താവ് വസ്തുനിഷ്ഠമായി പ്രതിപാദിച്ചിരിക്കുന്നു. വി. ദൈവമാതാവിനെക്കുറിച്ച് ചില അക്ഷരവ്യാഖ്യാതാക്കൾ പ്രചരിപ്പിക്കുന്ന അബദ്ധ ധാരണകളെ നിരുപാധികം ഖണ്ഡിച്ചിട്ടുണ്ട്. കൂടാതെ തിരുവെഴുത്തുകളിൽ നവീകരണ വിവർത്തകർ വി. മറിയാമിനെ സംബന്ധിച്ച് ആറു തിരുത്തലുകൾ നടത്തിയിട്ടുള്ളതിന്റെ നിജസ്ഥിതിയും, ഇവ്വിധ വാവിഷ്ടാണങ്ങൾ ദൈവതിരുമുമ്പാകെ ശിക്ഷാർഹമാണെന്നും ഗ്രന്ഥകർത്താവ് എടുത്തു കാണിച്ചിരിക്കുന്നു. അതോടൊപ്പം വി. ദൈവമാതാവിന്റെ ജീവചരിത്രവും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളുന്നു. ഏവരും വായിച്ചിരിക്കേണ്ട ഉത്തമ ഗ്രന്ഥം.

ഫാ. ററി. ജി. സഖറിയ

---

രക്ഷിതമായി പഠിപ്പിക്കുന്ന ഭരണാധികാരികൾ യാതൊരു നടപടിയും സ്വീകരിച്ചില്ല. പഠിപ്പുമുടക്കും, തമ്മിൽ തല്ലും, കൊലപാതകവും പതിവു പോലെ തുടരുന്നു. പാർട്ടി വളർത്താൻ ചാവേർപടകളെ സൃഷ്ടിക്കുന്നതിനിടയിൽ ക്യാമ്പസുകളിലും, തെരുവിലും കുത്തേററ് പിടഞ്ഞു മരിച്ച പാവപ്പെട്ട വിദ്യാർത്ഥികൾ അഥവാ ''രക്തസാക്ഷികൾ'' മുപ്പതിലധികം! സ്കൂളുകളിലെ രാഷ്ട്രീയവൽക്കരണം പിഞ്ചുകുഞ്ഞുങ്ങളുടെ രാഷ്ട്രീയവൽക്കരണത്തിനും കാരണമായി.

റോം വെന്തെരിയുമ്പോൾ നീറോ ചക്രവർത്തി വീണവായിച്ചത് ഏകാധിപതിയായതുകൊണ്ടാണെന്ന് വാദിക്കാം. എന്നാൽ തങ്ങൾക്ക് വോട്ടുചെയ്ത ജനതയുടെ മക്കളെ തമ്മിൽ തല്ലാനും പൊതുമുതൽ നശിപ്പിക്കുവാനും അദ്ധ്യാപകരെ നിന്ദിക്കുവാനും പ്രേരണ നൽകുന്ന നേതാക്കൾ ജനപ്രതിനിധികളോ?

സാക്ഷരകേരള വക്താക്കളേ ആദ്യം ശിശുക്കളെ അക്ഷരം പഠിക്കാനനുവദിക്കട്ടെ. രാഷ്ട്രീയം രാഷ്ട്രത്തിനുവേണ്ടിയാണെന്ന അറിവും അതിനുതകുന്ന സ്നേഹവും, സഹകരണവും, നിയമവാഴ്ചയും അഭ്യസിക്കുവാൻ വിദ്യാലയങ്ങളെ സ്വതന്ത്രമാക്കട്ടെ. വിദ്യാർത്ഥികളുടെ ആവശ്യങ്ങൾ അദ്ധ്യാപക രക്ഷാകർതൃ സമിതികൾ നിർവഹിക്കട്ടെ. പ്രസ്തുത കോടതിവിധി നടപ്പിലാക്കാൻ വേണ്ട നടപടി സ്വീകരിക്കണമെന്ന് ബഹു. മുഖ്യമന്ത്രിയോട് ഡോ. എസ്. രാധാകൃഷ്ണന്റെ പേരിൽ അഭ്യർത്ഥിക്കുന്നു.

സത്യവാൻ കൊട്ടാരക്കര
കൺവീനർ, വിദ്യാഭ്യാസ സുരക്ഷാ സമിതി

## ഫാ. ററി. ജി. സഖറിയായിക്ക് യാത്രയയപ്പ്

തിരുവൻവണ്ടൂർ സെ. ജോർജ് പള്ളിയിൽ അസ്സി. വികാരിയായും വികാരിയായും 22 വർഷം സേവനം അനുഷ്ഠിച്ചശേഷം ദേവലോകം അരമന മാനേജരായി നിയമിതനായ ഫാ. ററി. ജി. സഖറിയായിക്ക് ഇടവകക്കാർ സമുചിതമായ യാത്രയയപ്പു നൽകി. ഒക്ടോ: 17–ാം തീയതി വി. കുർബ്ബാനയെതുടർന്നു നടന്ന സമ്മേളനത്തിൽ വെരി. റവ. ബർശെനോറമ്പാൻ കോറെപ്പിസ്കോപ്പാ ആദ്ധ്യക്ഷ്യം വഹിച്ചു. സമീപ ഇടവക (റോമൻ കാത്തോലിക്ക്, മലങ്കര റീത്ത്) വികാരിമാരായ ഫാ. ജോഷ്വാ കുററിയിൽ, ഫാ. ജോയി കാളവേലിൽ എന്നിവരും മുൻ ട്രസ്ററി ഏബ്രഹാം വർഗീസ്, സണ്ടേസ്കൂൾ, സ്ത്രീസമാജം, യുവജന സമാജം, പ്രാർത്ഥനായോഗം എന്നിവയുടെ പ്രതിനിധികളും സഖറിയാ അച്ചന് യാത്രഅയപ്പു മംഗളവും അനുമോദനവും നേർന്നു പ്രസംഗിച്ചു. കുട്ടികളുടെ പാട്ടുകളും ഉണ്ടായിരുന്നു.

സമ്മേളനത്തിൽവച്ച് ഇടവക വകയായും ആദ്ധ്യാത്മിക സംഘടനകളുടെ വകയായും പണക്കിഴികൾ ബ. അച്ചന് സമർപ്പിക്കപ്പെട്ടു. അച്ചന്റെ

എണ്ണഛായാ ചിത്രം ബ. റമ്പാച്ചൻ അനാഛാദനം ചെയ്തു. വികാരി ഫാ. നൈനാൻ വി. ജോർജ് സ്വാഗതവും ട്രസ്ററി കെ. എം. ഏബ്രഹാം കൃതജ്ഞതയും പറഞ്ഞു.

## ഫാ. ഇടിക്കുള ഡാനിയേൽ

ബോംബെ ഭദ്രാസനത്തിലെ സൂററ്റ് മാർ ബസ്സേലിയോസ്, ബറൂച്ച് സെൻറ് ജോർജ് ഇടവകകളുടെ വികാരിയായി സേവനമനുഷ്ഠിച്ച ഫാ. ഇടിക്കുള ഡാനിയേലിനു യാത്രയയപ്പും പാരിതോഷികവും നൽകി. വയലത്തല മാർ സേവേറിയോസ് സ്ലീബാ പള്ളിവികാരിയായി ബ. അച്ചൻ നിയമിതനായി.

## ഏകദിന സമ്മേളനം

സുൽത്താൻബത്തേരി:– വയനാട് ജില്ലയിലെ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ യൂണിററുകളുടെ ഏകദിന സമ്മേളനം സെപ്തംബർ 21–ന് മീനങ്ങാടി ചീങ്ങേരി പള്ളിയിൽവച്ചു നടന്നു. ഫാ. ബാബു തോമസ് സമ്മേളനം ഉദ്ഘാടനം ചെയ്തു. ഫാ. കുറിയാക്കോസ് പൊട്ടയ്ക്കൽ ആദ്ധ്യക്ഷ്യംവഹിച്ചു. പ്രൊഫ. എസ്.നൈനാൻ, പ്രൊഫ. വർഗീസ് മാത്യു എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. വെരി. റവ. പൗലൂസ് പൂമററത്തിൽ കോർ എപ്പിസ്കോപ്പാ സമാപന സന്ദേശം നൽകി. മീനങ്ങാടി യൂണിററ്സെക്രട്ടറി ജോർജ് വർഗീസ് സ്വാഗതവും റീജണൽസെക്രട്ടറി രാജൻ തോമസ് നന്ദിയും പറഞ്ഞു.

## സംയുക്ത സുവാർത്താ മഹോത്സവം

കോട്ടയത്തിനു സമീപമുള്ള കൊല്ലാട്, മൂലേടം, കടുവാക്കുളം, പൂവൻതുരുത്ത്, പാക്കിൽ പ്രദേശങ്ങളിലുള്ള കത്തോലിക്കാ, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, സി.എസ്. ഐ. സഭകളുടെ സംയുക്താഭിമുഖ്യത്തിൽ ഒക്ടോബർ 6 മുതൽ 10 വരെ കടുവാക്കുളം ചെറുപുഷ്പം കത്തോലിക്കാ ദേവാലയാങ്കണത്തിൽ വെച്ച് സംയുക്ത സുവാർത്താ മഹോത്സവം നടന്നു. പ്രാരംഭദിവസം കത്തോലിക്കാപള്ളി ഗായകസംഘത്തിൻെറ ഗാനശുശ്രൂഷയെത്തുടർന്ന് പ. കാതോലിക്കാബാവാ ഉൽഘാടനപ്രസംഗം നടത്തി. മാർത്തോമ്മാ സന്നദ്ധ സുവിശേഷസംഘം ജനറൽ സെക്രട്ടറി റവ. എൻ.ഐ. മത്തായി പ്രസംഗിച്ചു. രണ്ടാംദിവസം ഓർത്തഡോക്സ് ചർച്ച് ഗായകസംഘത്തിൻെറ ഗാനശുശ്രൂഷയ്ക്കുശേഷം ചങ്ങനാശേരി ആർച്ചുബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ ആമുഖപ്രസംഗം നടത്തുകയും, സി.എസ്. ഐ. മദ്ധ്യകേരള മഹാഇടവക ട്രഷറാർ റവ: തോമസ് ശമുവേൽ, വചനഘോഷണം നടത്തുകയും ചെയ്തു. മൂന്നാം ദിവസം യാക്കോബായപള്ളി ഗായകസംഘം ഗാനമാലപിച്ചു. സി.എസ്.ഐ. ബിഷപ്പ് സാം മാത്യു ആമുഖപ്രസംഗം നടത്തി. ഓർത്തഡോക്സ് സഭാമിഷനറി പോൾ സിനിരാജ് പ്രസംഗിച്ചു. നാലാംദിവസം സി. എസ്. ഐ. ചർച്ച് ഗായകസംഘം ഗാനശുശ്രൂഷ നിർവഹിച്ചു. മാർത്തോമ്മാ ബിഷപ്പ് ജോസഫ് മാർ ബർണബാസ് ആമുഖപ്രസംഗം നടത്തി. കാതലിക് ചർച്ച് മിഷനറി ഫാ. ജോസ് മുളങ്ങാട്ടിൽ പ്രസംഗിച്ചു സമാപനദിവസം മാർത്തോമ്മാചർച്ച് ഗായകസംഘം ഗാനാലാപം നടത്തുകയും, യാക്കോബായ സഭയിലെ ഗീവർഗീസ്മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സമാപനപ്രസംഗം നടത്തുകയും ചെയ്തു. എല്ലാ വിഭാഗത്തിലുംപെട്ട മേലദ്ധ്യക്ഷന്മാർ ഒരേ വേദിയിൽ സുവിശേഷഘോഷണം നടത്തുന്നത് ആദ്യമായാണ്.

## പോൾ മണലിൽ അവാർഡ് നേടി.

സാഹിത്യകാരനും പത്രപ്രവർത്തകനുമായ പോൾ മണലിൽ ഇൻഡ്യൻ ജൂണിയർ ചേംബറിൻെറ **TOYI (Ten Outstanding Young Indians)** അവാർഡിന് അർഹനായി. വിവിധ രംഗങ്ങളിൽ മികച്ച സംഭാവനകൾ നൽകുന്ന പത്തു പേർക്ക് ജൂണിയർ ചേംബർ ഓരോ വർഷവും നൽകുന്ന ദേശീയ അവാർഡാണ് ഇദ്ദേഹത്തിന് ലഭിച്ചത്. സെപ്ററംബർ 5–ന് മദ്രാസിലെ കാമരാജ് മെമ്മോറിയൽ ഹാളിൽ ചേർന്ന പ്രത്യേക ചടങ്ങിൽ ഇദ്ദേഹം അവാർഡ് ഏററുവാങ്ങി. മലയാള മനോരമയുടെ പത്രാധിപസമിതി അംഗമായ പോൾ മണലിൽ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവാണ്. 'മലങ്കര സഭാ' മാസികയുടെ പത്രാധിപസമിതി അംഗമാണ്.

## കൊച്ചുമാമ്മൻ വക്കീൽ സ്മാരക സയൻസ് ബ്ലോക്ക്

കണ്ടത്തിൽ കെ. എം. മാമ്മൻ മാപ്പിളയുടെ (കൊച്ചുമാമ്മൻ വക്കീൽ) സ്മാരകമായി തിരുവല്ല എം. ജി. എം. ഹൈസ്കൂളിനോടനുബന്ധിച്ച് നിർമ്മിച്ച സയൻസ് ബ്ലോക്കിൻെറ ഉദ്ഘാടനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ നിർവഹിച്ചു.

സുശക്തമായ വ്യക്തിത്വത്തിനുടമയായിരുന്ന വക്കീലിൻെറ ധിഷണാശക്തിയും പ്രവർത്തനശൈലിയും ശ്രദ്ധേയമാണെന്ന് ബാവ അനുസ്മരിച്ചു. മററുള്ളവരെ മഹാന്മാരാക്കാൻ കഴിവുള്ളവരും അതിനുവേണ്ടി പ്രവർത്തിക്കുന്നവരുമാണ് മഹാന്മാർ. മററുള്ളവരെ സഹായിച്ച് അർത്ഥവത്തായ ജീവിതം നയിച്ച കൊച്ചുമാമ്മൻ വക്കീൽ ഒരു മഹാപുരുഷനായിരുന്നു, ബാവാ പറഞ്ഞു.

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മന്ത്രി ടി. എം. ജേക്കബ്, വക്കീലിൻെറ ജീവചരിത്രം പ്രകാശനം ചെയ്തു. മലയാളമനോരമ ചീഫ് എഡിററർ കെ. എം. മാത്യു, ജസ്ററിസ് ജോൺ മാത്യു, ജോസഫ് കൈമാപ്പറമ്പൻ, മാമ്മൻ മത്തായി എം. എൽ. എ. ചെറിയാൻ പോളച്ചിറയ്ക്കൽ തുടങ്ങിയവർ പ്രസംഗിച്ചു.

## പഠനക്യാമ്പ്

സുൽത്താൻ ബത്തേരി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെയും സണ്ടേസ്കൂളിന്റെയും ആഭിമുഖ്യത്തിൽ ബത്തേരി സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് പഠനക്യാമ്പ് നടത്തി. ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ളീമീസ് മെത്രാപ്പോലീത്ത ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ജോയൻ കുമരകം ക്രൈസ്തവ ബാലസാഹിത്യത്തെക്കുറിച്ചും റവ. ഡോ. എം. ഒ. ജോൺ 'സഭാപിതാക്കന്മാരും സഭാ പാരമ്പര്യവും' എന്നതിനെ ആസ്പദമാക്കിയും വി. ടി. ചാക്കോമാസ്റ്റർ 'ക്രൈസ്തവ ജീവിത'ത്തെപ്പററിയും ക്ളാസുകരം എടുത്തു. 'യുവാക്കളും സഭയും' എന്ന സിംബോസിയത്തിൽ വിഷയം അവതരിപ്പിച്ചുകൊണ്ട് ഫാ. പുന്നൂസ് മോടിശേരിയും മോഡറേററ് ചെയ്തുകൊണ്ട് ഫാ. മത്തായി നൂറനാലും സംസാരിച്ചു. യുവജനപ്രസ്ഥാനം ഭദ്രാസനവൈസ് പ്രസിഡന്റ് ഫാ. തോമസ് പി. യോഹന്നാൻ, സെക്രട്ടറി വി. എം. പൗലോസ് സണ്ടേസ്കൂരം ഡയറക്ടർ എസ്. നൈനാൻ, അദ്ധ്യാപക പ്രതിനിധി വി. മാത്യു എന്നിവർ ക്യാമ്പിന് നേതൃത്വം നൽകി. സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ വിവിധ ഇടവകകളിൽ നിന്നായി തിരഞ്ഞെടുക്കപ്പെട്ട ഇരുനൂറോളം പ്രതിനിധികരം ക്യാമ്പിൽ പങ്കെടുത്തു.

## പള്ളി കൂദാശ

ബോംബെ ഭദ്രാസനത്തിൽ കല്യാണിനു സമീപം ഡോംബിവ്ലിയിൽ 15 ലക്ഷം രൂപ മുടക്കി പണി കഴിപ്പിച്ച സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ താല്ക്കാലിക കൂദാശ ഡോ. ഫീലിപ്പോസ് മാർ തെയോഫീലോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. കൂദാശയ്ക്കും കുർബ്ബാനയ്ക്കും ശേഷം നടന്ന മീററിംഗിൽ അഭി. തിരുമേനി പ്രസംഗിച്ചു.

ഇടവകയുടെ ആഭിമുഖ്യത്തിൽ ആരംഭിച്ച സൗജന്യ ചികിത്സാകേന്ദ്രത്തിന്റെ പ്രവർത്തന ഭാഗമായി നടത്തപ്പെട്ട രക്തദാനക്യാമ്പിൽ ഇടവകാംഗങ്ങരം സജീവമായി പങ്കെടുത്തു.

## വൈദിക ചരമം

ചാമപ്പറമ്പിൽ ഈശോ കത്തനാർ

മാവേലിക്കര കല്ലിമേൽ കല്ലുവിളയം പള്ളി വികാരിയായി ദീർഘകാലം സേവനം അനുഷ്ഠിച്ച ചാമപ്പറമ്പിൽ റവ. ഫാ. വി. കെ. ഈശോ ആഗസ്ററ് 28–ാം തീയതി നിര്യാതനായി. ശവസംസ്കാരം 31–ാം തീയതി പ. കാതോലിക്കാ ബാവാ തിരുമേനി, നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ് മാർ യൗസേബിയോസ്, മാർ അത്താനാസ്യോസ് മാർ എപ്പിപ്പാനിയോസ്, മാർ ഐറേനിയോസ് എന്നീ തിരുമേനിമാരുടെയും റമ്പാന്മാർ, കോറെപ്പിസ്കോപ്പന്മാർ, കശീശന്മാർ തുടങ്ങി അനേകം വൈദികരുടെയും സഹകരണത്തിലും വലിയ ഒരു ജനക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലും കല്ലിമേൽ പള്ളിയോടു ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നിർവ്വഹിച്ചു.

## അഖില മലങ്കര കലാമൽസരം

തെങ്ങേലി: നിരണം ഭദ്രാസനാധിപനായിരുന്ന മാർ തോമ്മാ ദീവന്ന്യാസ്യോസ് തിരുമേനിയുടെ സ്മരണാർത്ഥം വർഷം തോറും നടത്തിവരുന്ന മാർ തോമ്മാ ദീവന്ന്യാസ്യോസ് മെമ്മോറിയൽ അഖില മലങ്കര കലാമൽസരം ഈ വർഷവും നവംബർ 20-ന് തെങ്ങേലി സെന്റ് ജോർജ് പള്ളിയിൽ യൂത്ത്ലീഗിന്റെ ആഭിമുഖ്യത്തിൽ നടത്തുന്നു. 23 വയസു വരെയുള്ളവർക്ക് മൽസരത്തിൽ ചേരാം. പ്രസംഗം, ഉപന്യാസം, സംഗീതം, സമൂഹഗാനം, ചെറുകഥ, ക്വിസ് എന്നിവയിലാണ് മൽസരങ്ങരം. മൽസരത്തിൽ പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ വികാരിമാരുടെ സർട്ടിഫിക്കറേറാടു കൂടി കൺവീനർ, ജോയി കെ. ജോർജ് ഇലഞ്ഞിമൂട്ടിൽ, തെങ്ങേലി പി. ഒ., തിരുവല്ല എന്ന വിലാസത്തിൽ പേര് രജിസ്ററർ ചെയ്യണം.

## പുസ്തക പ്രകാശനം

ഫാ. ടി. ജെ. ജോഷ്വായെക്കുറിച്ച് ജോസ് ചെമ്മണ്‍ എഴുതിയ 'സമയരഥത്തിലെ സന്ദേശകൻ' എന്ന പുസ്തകത്തിന്റെ പ്രകാശനം ചങ്ങനാശേരി ആർച്ചുബിഷപ്പ് മാർ ജോസഫ് പൗവത്തിൽ, ഡോ. സാമുവൽ ചന്ദനപ്പള്ളിക്ക് പുസ്തകത്തിന്റെ കോപ്പി നൽകിക്കൊണ്ട് നിർവഹിച്ചു.

ഒക്ടോബർ 6–ന് വൈദിക സെമിനാരിയിൽ നടന്ന പ്രകാശന ചടങ്ങിൽ സാഹിത്യ അക്കാഡമി പ്രസിഡണ്ട് ഡോ. കെ. എം. തരകൻ അദ്ധ്യക്ഷത വഹിച്ചു. പോരം മണലിൽ, ഫാ. ടി. പി. ഏലിയാസ്, ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ജോയൻ കുമരകം, ഫാ. സി. ജി. മാത്യു, സിസ്ററർ മറിയം, തോമസ് നീലാർമഠം എന്നിവർ പ്രസംഗിച്ചു. ഒ. വി. ഉഷ കവിതാപാരായണം നടത്തി. ഫാ. ടി. ജെ. ജോഷ്വായും, ജോസ് ചെമ്മണും മറുപടി പ്രസംഗം നടത്തി.




# മലങ്കരസഭാ മാസിക

# സുവർണ്ണ ജൂബിലിയിലേക്ക്


PATRON SAINT

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക നാവായി ഗണിക്കപ്പെടുന്ന ''മലങ്കര സഭാ'' മാസിക, സാക്ഷ്യത്തിന്റെയും സഭാസേവനത്തിന്റെയും അമ്പതാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. ഇത്രത്തോളം വഴിനടത്തിയ ദൈവം തമ്പുരാന് നന്ദി അർപ്പിച്ചുകൊണ്ട് മാസികയുടെ പ്രത്യേക മധ്യസ്ഥനായ പ. പരുമല തിരുമേനിയുടെ പ്രാർത്ഥനയിൽ കൂടുതൽ ശരണപ്പെടുന്നു. ഇതഃപര്യന്തം മാസികയെ സഹായിക്കുകയും പ്രോത്സാഹിപ്പിക്കയും ചെയ്ത എല്ലാവരെയും നന്ദിയോടെ സ്മരിക്കുന്നു.

## മാസികയുടെ ലക്ഷ്യം

മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങളെപ്പററിയും, സഭാ പ്രവർത്തനങ്ങളെപ്പററിയും സത്യസന്ധവും ആധികാരവുമായ ബോധവത്ക്കരണമാണ് മാസികയുടെ പ്രധാന ലക്ഷ്യം.

## മാസിക ഇന്ന്

രണ്ടായിരത്തോളം ആയുഷ്ക്കാല വരിക്കാരും നാലായിരത്തോളം വാർഷിക വരിക്കാരും ആയി ആറായിരത്തോളം കോപ്പികൾ ഇന്ത്യയിലും വിദേശത്തും പ്രതിമാസം പ്രസിദ്ധീകരിക്കപ്പെടുന്നു. എന്നാലിത് 1200–ൽ അധികം പള്ളികളും, പതിനഞ്ചു ലക്ഷത്തോളം അംഗങ്ങളും ഉള്ള ഒരു സഭയെ സംബന്ധിച്ചിടത്തോളം വളരെ കുറവാണെന്നോർക്കണം. സഭാ സ്നേഹികളായ എല്ലാവരെയും മാസികയുടെ വരിക്കാരാകുവാൻ സ്വാഗതം ചെയ്യുന്നു.

## മാസികയ്ക്കുവേണ്ടി നിങ്ങൾക്കു ചെയ്യാവുന്നത്

* പ്രാർത്ഥിക്കുക.
* പ്രചരിപ്പിക്കുക—ഏജൻറന്മാരാകുക—ആകർഷകമായ കമ്മീഷൻ വ്യവസ്ഥകൾക്ക് മാനേജർ, മലങ്കരസഭ, ദേവലോകം–കോട്ടയം—686038 എന്ന വിലാസത്തിൽ ബന്ധപ്പെടുക.
* ജന്മദിനസമ്മാനമായും, സൺഡേസ്ക്കൂൾ സമ്മാനമായും, തലതൊട്ടപ്പൻ (അമ്മ) വക ഉപഹാരമായും, ഒരു വർഷത്തെ മലങ്കരസഭാ മാസിക എത്തിച്ചു കൊടുക്കുവാൻ ഇരുപതു രൂപയും അല്ലെങ്കിൽ ആയുഷ്ക്കാല വരിസംഖ്യയായ 250 രൂപയും മാസിക അയച്ചു കൊടുക്കേണ്ട വിലാസവും മലങ്കരസഭാ ഓഫീസിൽ എത്തിക്കുക.
* പരസ്യങ്ങൾ വാങ്ങിച്ചയയ്ക്കുക (കമ്മീഷന് മാനേജർ—മലങ്കരസഭ ദേവലോകം, കോട്ടയം—686038 വിലാസത്തിൽ എഴുതുക).
* ജന്മദിന സ്തോത്ര ഫോട്ടോകൾ പ്രസിദ്ധീകരിക്കുക.
* ലേഖനങ്ങളും, കുറിപ്പുകളും, വാർത്തകളും അയച്ചു തരുക.

ഫാ. ഡോ. ജേക്കബ് കുര്യൻ
(ചീഫ് എഡിററർ)
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി
കോട്ടയം—1
ഫോൺ—566526

ഫാ. ടി. ജി. സഖറിയ
(മാനേജർ)
ദേവലോകം അരമന
കോട്ടയം—38
ഫോൺ—578234

## ഏകദിന സമ്മേളനങ്ങൾ

യുവജനപ്രസ്ഥാനം നിരണം ഭദ്രാസന ഏകദിനസമ്മേളനം സെ: 26 ഞായറാഴ്ച പനയമ്പാല സെ. മേരീസ് പള്ളിയിൽ വച്ച് നടത്തി. രാവിലെ ഈയോബ് മാർ പീലക്സിനോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. വിവിധ യൂണിററുകളിൽ നിന്ന് 175 പ്രതിനിധികൾ പങ്കെടുത്തു. വികാരി ഫാ. ജോർജ് പി. ഏബ്രഹാം സ്വാഗതമാശംസിച്ചു. ''നാം എഴുന്നേററു പണിയുക'' (നെഹ 2:18) എന്ന വിഷയത്തെ ആസ്പദമാക്കി അഭി. തിരുമേനി ക്ലാസെടുത്തു. ഫാ. മാത്യു വർഗീസിന്റെ നേതൃത്വത്തിൽ സംഗീത പരിശീലനം നടന്നു. ഉച്ചയ്ക്കുശേഷം 'വ്യക്തിത്വവികസനം' എന്ന വിഷയത്തെ അടിസ്ഥാനമാക്കി റവ. ജേക്കബ് ചെറിയാൻ ക്ലാസെടുത്തു. സമാപന സമ്മേളനത്തിൽ ഫാ. കുര്യൻ ദാനിയേൽ, ഫാ. നൈനാൻ വർഗീസ്, ഡീ. ഗീവർഗീസ് ഫിലിപ്പ്, ഡോ. ഐസക് തോമസ്, പ്രൊ. വർഗീസ് മാത്യു എന്നിവർ പ്രസംഗിച്ചു. എം. ഏ. ജേക്കബ് കൃതജ്ഞത പ്രകാശിപ്പിച്ചു.

## ബാലികാ–ബാലസമാജം

കണ്ടനാട് ഭദ്രാസന ബാലികാ ബാലസമാജത്തിന്റെ 11–ാമത് ഏകദിന വാർഷിക സമ്മേളനം 2–10–93 ശനിയാഴ്ച പെരുമ്പടവം സെന്റ് ജോർജ് പള്ളിയിൽ നടന്നു.

വികാരി ഫാ: കുര്യാക്കോസ് പോത്താറയുടെ സ്വാഗതപ്രസംഗത്തോടു കൂടി ആരംഭിച്ച യോഗം ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു. ഫാ. ജേക്കബ് കുര്യൻ ചെമ്മനം ധ്യാനപ്രസംഗം നടത്തി.

''പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ദൈവകൃപയും അവന്റെ മേൽ ഉണ്ടായിരുന്നു എന്ന മുഖ്യ ചിന്താവിഷയത്തെ അധികരിച്ച് ഫാ. കുര്യാക്കോസ് പോത്താറ, ഫാ. വി. എ. മാത്യു വട്ടംതോട്ടത്തിൽ എന്നിവർ ക്ലാസ് എടുത്തു. പി. തോമസ് ഗാനപരിശീലനം ക്വിസ് മൽസരം എന്നിവയ്ക്കു നേതൃത്വം നൽകി.

സമാപന സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. കണ്ടനാട് ഭദ്രാസനാധിപനായി പൂർണ്ണ ചുമതലയേററ മാർ സേവേറിയോസ് തിരുമേനിക്ക് ഭദ്രാസന ബാലികാ ബാലസമാജം പ്രവർത്തകരുടെ വകയായുള്ള ഉപഹാരം നൽകി. ഭദ്രാസനാടിസ്ഥാനത്തിൽ അംഗങ്ങൾക്കായി നടത്തിയ മൽസരപരീക്ഷയിൽ ഏററവും കൂടുതൽ പോയിൻറു നേടി ഒന്നാം സ്ഥാനത്തിനർഹയായ പാമ്പാക്കുട ചെറിയ പള്ളി യൂണിററിലെ ബീനാ ഏലിയാസിന് 'ജോസഫ് മാർ പക്കോമിയോസ്' മെമ്മോറിയൽ ഷീൽഡും, കാഷ് അവാർഡും അഭിവന്ദ്യ തിരുമനസുകൊണ്ട് നൽകി.

ഭദ്രാസന സെക്രട്ടറിമാരായ കെ. സി. തമ്പി, വി. പി. ലില്ലി എന്നിവർ റിപ്പോർട്ട് അവതരിപ്പിച്ചു.

അഖില മലങ്കര ബാലികാസമാജം ജനറൽ സെക്രട്ടറി മിസസ് മറിയാമ്മ ശാമുവേൽ, ഫാ. പൗലോസ് ചെമ്മനം, ഫാ. ററി. വി. ആൻഡ്രൂസ്, മാത്യു ഇട്ടൻ തുടങ്ങിയവർ പ്രസംഗിച്ചു,

ഫാ. ഗീവർഗീസ് ചെമ്മനം, ഫാ. ജോർജ് അബ്രാഹം, വനിതാ സമാജം ഭദ്രാസന സെക്രട്ടറി മിസസ് ഏലിയാമ്മ കുര്യാക്കോസ്, ററി. വി. മാത്യു, മി. ജോൺസൺ മാമ്മലശേരി, റജി വർഗീസ് തുടങ്ങിയവർ നേതൃത്വം നൽകിയ യോഗത്തിൽ മുന്നൂറോളം പ്രതിനിധികൾ സംബന്ധിച്ചു.

ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. രാജൻ വി. ജോൺ സ്വാഗതവും, ജനറൽ സെക്രട്ടറി കെ. സി. തമ്പി കൃതജ്ഞതയും പറഞ്ഞു.

## സണ്ടേസ്കൂൾ

ഇടവങ്കാടു ഡിസ്ട്രിക്ട് സൺഡേസ്കൂൾ അദ്ധ്യാപക ഏകദിന സമ്മേളനം 1993 സെപ്ററംബർ ഒന്നാംതീയതി കുട്ടമ്പേരൂർ സെൻറ്മേരീസ് പള്ളിയിൽവച്ചു നടത്തി. രാവിലെ വി. കുർബ്ബാനയ്ക്കു ശേഷം പി. വി. സഖറിയാ മാതൃകാക്ലാസെടുത്തു. OVBS സെക്രട്ടറി ററി. വി. കുര്യൻ അദ്ധ്യാപകർക്കുള്ള ക്ലാസെടുത്തു. ഭദ്രാസന ഡയറക്ടർ പി. സി. ജോസഫിന്റെ നേതൃത്വത്തിൽ ചർച്ചകൾ നടന്നു.

ഉച്ചഭക്ഷണത്തിനുശേഷം, കെ. വി. കോശിയുടെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ നിരണം ഭദ്രാസന ഡയറക്ടർ മാത്യു വർഗീസ്, കമാണ്ടർ കെ. ജി. തോമസ്: ശ്രീമതി മറിയാമ്മ ചാക്കോ, പി. സി. ജോസഫ്; –ഏബ്രഹാം സഖറിയാ ചെമ്പകമഠം എന്നിവർ പ്രസംഗിച്ചു.

## വായനപ്പടി ഏവൻഗേലിയോൻ

പരിഷ്ക്കരിച്ചു പ്രസിദ്ധപ്പെടുത്തിയ ആണ്ടടക്കമുള്ള പള്ളി ആരാധനകളിലെ വായനകളുടെ കുറിപ്പു പുസ്തകമനുസരിച്ചു പ്രസിദ്ധപ്പെടുത്തുന്ന വായനപ്പടി ഏവൻഗേലിയോൻ (മലയാളം) വലിയഅക്ഷരത്തിൽ ഫോട്ടോ കമ്പോസു ചെയ്ത് ഓഫ്സെററ് പ്രസ്സിൽ മനോഹരമായി അച്ചടിപ്പിച്ചതിന്റെ പ്രകാശനം പ. കാതോലിക്കാ ബാവാ പരുമല പെരുനാളിൽ നിർവ്വഹിച്ചു. 450 പേജുകളുള്ള ഈ പുസ്തകത്തിന് വില രൂപാ 150. കാതോലിക്കേററ് ഓഫീസിൽനിന്നും കോട്ടയം, പരുമല, മാവേലിക്കര, ഹരിപ്പാട് മുതലായ സ്ഥലങ്ങളിലെ ബുക്കുഡിപ്പോകളിൽനിന്നും കോപ്പികൾ ലഭിക്കുന്നതാണ്.

ഇടവങ്കാടു ഡിഡ്ട്രിക്ടിൽ SSLC–ക്ക് ഏററവും കൂടുതൽ മാർക്കു വാങ്ങിയ പെരിങ്ങലിപ്പുറം സൺഡേസ്ക്കൂൾ വിദ്യാർത്ഥി അലക്സ് മാത്യുവിന് ഏബ്രഹാം സഖറിയ, ചെമ്പകമഠം ഏർപ്പെടുത്തിയ കാഷ് അവാർഡ് സമ്മാനിച്ചു. മത്സര പ്പരീക്ഷകളിലും, സഹപാഠ്യ മത്സരങ്ങളിലും ഡിസ്ട്രിക്ട് വിജയികൾക്ക് സമ്മാനം കൊടുത്തു. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ സി. ഏസ്. മാത്യു സ്വാഗതവും അദ്ധ്യാപക പ്രതിനിധി മാത്യു എം. തോമസ് നന്ദിയും രേഖപ്പെടുത്തി.

## വാർഷിക ക്യാമ്പ്

തുമ്പമൺ: ഭദ്രാസന ബാലികാസമാജ ദ്വിദിന സമ്മേളനം മർത്തമറിയം മന്ദിരത്തിൽ, ഫീലിപ്പോസ് മാർ യൗസേബിയോസിന്റെ അദ്ധ്യക്ഷതയിൽ കുറിയാക്കോസ് മാർ ക്ലീമ്മീസ് ഉത്ഘാടനം ചെയ്തു. ഫാ. തോമസ് ജോൺസൺ, ഫാ. തോമ്മാ, ഫാ. ജോൺ പടിയറ, എന്നിവർ പ്രസംഗിച്ചു.

പൗലോസ് മാർ പക്കോമിയോസ്, ഫാ. മർക്കോസ് ജോസഫ്, ഫാ. രാജു എം. ദാനിയേൽ പ്രൊഫ. സി. മാത്യു, പ്രൊഫ. ലീലാമ്മജോൺ, ഡോ. ജോണിക്കുട്ടി ജേക്കബ്, ഡോ. സാറാ ഗ്രേസ് ജോൺ എന്നിവർ ക്ലാസ്സുകൾക്കു നേതൃത്വം നൽകി.

സമാപനസമ്മേളനത്തിൽ ഫീലിപ്പോസ് മാർ യൗസേബിയോസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. കെ. എം. തോമസ്, ററി. ജി. ജോർജ്, സി. ഒ. മാത്യൂ എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി കുഞ്ഞമ്മ ജേക്കബ് സ്വാഗതവും വൈസ് പ്രസിഡൻറ് ഫാ. രാജു എം. ദാനിയേൽ കൃതജ്ഞതയും പറഞ്ഞു.

## മാത്യൂസ് മാർ സേവേറിയോസ് സ്ഥാനമേററു.

കണ്ടനാടു ഭദ്രാസനാധിപനായി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത സ്ഥാനമേററു. മാർ പക്കോമിയോസ് മൗണ്ട് കാതോലിക്കേററ് സെൻററിൽ (മീമ്പാറ) നടന്ന സ്ഥാനാരോഹണ ശുശ്രൂഷയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. ഗീവറുഗീസ് മാർ ദീയസ്കോറോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, സഖറിയാസ് മാർ അന്തോനിയോസ്, ഗീവറുഗീസ് മാർ കൂറീലോസ് എന്നീ മെത്രാപ്പോലീത്താമാർ സഹ കാർമ്മികരായിരുന്നു.

സ്ഥാനാരോഹണ ശുശ്രൂഷയ്ക്കു ശേഷം ഗീവറുഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ അനുമോദന സമ്മേളനം കാതോലിക്കാബാവാ ഉത്ഘാടനം ചെയ്തു. ഗീവറുഗീസ് മാർ കൂറിലോസ്, ജസ്ററീസ് ജോൺ മാത്യു, പി. സി തോമസ് എം. പി., ഫാ. ജേക്കബ് മണ്ണാറപ്രായിൽ, എം. ടി. പോൾ, സി. വി. ജേക്കബ്, പി. എം. പൈലിപ്പിള്ള, ഫാ. എം. എം. വറുഗീസ്, ഫാ. പി. യു. കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.

## ഡോ. ഏവീസ് ഈപ്പന് അവാർഡ്

കണ്ടഴ MGDM ആശുപത്രി ചീഫ് ഓഫ്താൽമോളജിസ്ററ് ഡോ. ഏവീസ് പ്രേംലത ഈപ്പന് മികച്ച സേവനത്തിനുള്ള അവാർഡ് വെല്ലൂർ CMC മെഡിക്കൽകോളജിൽനിന്ന് കോളജ് ദിനാഘോഷങ്ങളോടനുബന്ധിച്ച് നടന്ന ചടങ്ങിൽവച്ച് പ്രിൻസിപ്പൽ ഡോ. ഭൂഷണം മോസസ് നൽകി. വെല്ലൂർനിന്നു പാസായ ഡോക്ടറന്മാരിൽ 25 വർഷത്തിനുമേൽ വിവിധ തുറകളിൽ മികച്ച സേവനം അനുഷ്ടിക്കുന്നവരിൽനിന്നും ഈ അവാർഡിനു ഈ വർഷം തെരഞ്ഞെടുക്കപ്പെട്ട 7 പേരിൽ തെക്കെ ഇൻഡ്യൻ സംസ്ഥാനങ്ങളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട ഏക ഡോക്ടർ ഏവീസ് ഈപ്പൻ മാത്രമാണ്. ഒന്നാം ഇൻഡ്യാ–പാക്കിസ്ഥാൻ യുദ്ധകാലത്ത് ഈസ്ററ്പക്കിസ്ഥാൻ (ഇപ്പോൾ ബംഗ്ലാദേശ്) ബോർഡറിൽ ദൊയാബാരി മെഡിക്കൽ മിഷനിലും കണ്ടഴ ആശുപത്രിയിലെ നേത്രചികിത്സാ വിഭാഗത്തിന്റെ കീഴിലുള്ള വിവിധ പ്രവർത്തനങ്ങളിലുമുള്ള സേവനമാണ് ഡോ. ഏവീസ് ഈപ്പനെ ഈ അവാർഡിന് അർഹയാക്കിയത്.

## വർഗ്ഗീയതയ്ക്കെതിരെ ജാഗ്രത

'ഹിന്ദുവർഗ്ഗീയവാദം, മതേതര ഇന്ത്യയ്ക്കു ഭീഷണി എന്ന വിഷയത്തെക്കുറിച്ച് ന്യൂയോർക്കിലെ സെൻറ് ബേസിൽ ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സെമിനാർ സംഘടിപ്പിച്ചു. ഗാർടൻ സിററിയിൽനടന്ന സെമിനാറിൽ ഡോ. അലക്സ് തോമസ്, ഫാ. പി. ടി. ജോൺസൺ, കോരസൺ വർഗീസ്, എന്നിവർ പ്രസംഗിച്ചു. ഭൂരിപക്ഷ വർഗ്ഗീയതയുടെ അവസരസ്വഭാവം ന്യൂനപക്ഷങ്ങൾ മനസ്സി

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്


Thomas Kurian.


Mariamma Samuel.

ലാക്കണമെന്നും സാമുദായികമൈത്രി തകരാതിരിക്കുവാൻ നിരന്തരം ജാഗ്രത പുലർത്തണമെന്നും സാമുദായിക മൈത്രിയില്ലാതെ പുരോഗതി കൈവരിക്കാനാവില്ല എന്നും പ്രസംഗകർ ഉദ്ബോധിപ്പിച്ചു. ജോർജ്ജ് വർഗീസ്, റെനിമാത്യു, ജോൺ മാത്യു എന്നിവരും ചർച്ചകളിൽ പങ്കെടുക്കുകയുണ്ടായി.

## ഭവനനിർമ്മാണ സഹായപദ്ധതി

മലങ്കര ഓർത്തഡോക്സ് സഭയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളിലെ ശ്രദ്ധേയമായ ഒരദ്ധ്യായമാണ് ഭവനരഹിതർക്കായുള്ള ഭവനനിർമ്മാണ സഹായപദ്ധതി. പല ഭദ്രാസനങ്ങളും ഇടവകകളും ഭവനരഹിതർക്കായി വീടുകൾ നിർമ്മിച്ചുകൊടുക്കുക എന്ന മഹദ്കൃത്യത്തിൽ ഏർപ്പെട്ട് വിജയിച്ചിട്ടുണ്ട്. മലങ്കര ഓർത്തഡോക്സ് സഭ ഔദ്യോഗികമായി ഈ രംഗത്തേക്ക് കടന്നുവന്നിട്ട് അധികകാലമായിട്ടില്ല. ഭവനരഹിതരായ സഭാംഗങ്ങൾക്കും മററാളുകൾക്കും വീടുകൾ നിർമ്മിച്ചുകൊടുക്കേണ്ടതിന്റെ ആവശ്യകതയെപ്പററി സഭാ മാനേജിംഗ് കമ്മിററി ചർച്ചചെയ്യുകയും ഭവനരഹിതരായ എല്ലാവർക്കും രണ്ടായിരാമാണ്ടോടെ വീടുകൾ നിർമ്മിച്ചു കൊടുക്കാനുള്ള ഒരു പദ്ധതിക്ക് രൂപം നൽകുകയും ചെയ്തു. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ രക്ഷാധികാരിയും ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റായുമുള്ള ഇരുപതംഗകമ്മററി ഭവനനിർമ്മാണ സഹായ പദ്ധതിക്കുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. വളരെ ആവേശകരമായ സഹകരണമാണ് വ്യക്തികളിൽനിന്നും ഇടവകകളിൽനിന്നും സഭയുടെ മററ് പ്രസ്ഥാനങ്ങളിൽനിന്നും ഈ പദ്ധതിക്കുവേണ്ടി ലഭിച്ചുകൊണ്ടിരിക്കുന്നത്. ഇതിനോടകം 2245170 രൂപാ സമാഹരിക്കുവാൻ കഴിഞ്ഞു. വ്യക്തികളും ഇടവകകളും ഇക്കാര്യത്തിൽ കാണിച്ച താല്പര്യം നന്ദിയോടെ സ്മരിക്കപ്പെടേണ്ടതാണ്. തിരുവനന്തപുരം, കൊല്ലം, തുമ്പമൺ, ചെങ്ങന്നൂർ, നിരണം, കോട്ടയം, കോട്ടയം സെൻട്രൽ, ഇടുക്കി, കണ്ടനാട്, കൊച്ചി, മലബാർ, ബത്തേരി എന്നീ ഭദ്രാസനങ്ങളിലായി മുന്നൂററിരണ്ട് (302) ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കുവാൻ ഈ പദ്ധതിമൂലം സാധിച്ചു.

പതിനാറായിരം (16000) രൂപാ ചെലവു വരുന്ന വീടുകൾ നിർമ്മിക്കുവാൻ വേണ്ട സഹായം നൽകുന്ന പദ്ധതിക്കാണ് ഇപ്പോൾ രൂപം നൽകിയിട്ടുള്ളത്. ആകെയുള്ള ചിലവിന്റെ നാലിലൊരുഭാഗം വഹിക്കുവാൻ അപേക്ഷകൻ (അപേക്ഷക) തയ്യാറാണെങ്കിൽ ഇടവകയും ഭദ്രാസനവും സെൻട്രൽ കമ്മിററിയും ചേർന്ന് ബാക്കിഭാഗം നൽകുന്ന വിധത്തിലാണ് പദ്ധതി ആസൂത്രണം ചെയ്തിരിക്കുന്നത്. ഭദ്രാസനാധിപൻ ശുപാർശ ചെയ്യുന്ന അപേക്ഷ കേന്ദ്രകമ്മിററി പരിഗണിച്ച് ഭദ്രാസനാധിപൻ മുഖേനയായിരിക്കും കേന്ദ്രവിഹിതം നൽകുക.

അപേക്ഷകന്റെ പങ്കാളിത്തം പരമാവധി ഉണ്ടാകണം എന്നാണ് പ്രതീക്ഷ. അതിനായി വീടിന്റെ രണ്ടു മാതൃകകൾ രൂപകല്പന ചെയ്തിരിക്കുന്നു. ഏതെങ്കിലുമൊന്ന് അപേക്ഷകന് തെരഞ്ഞെടുക്കാം. വീടുപണിക്കുവേണ്ട സാമഗ്രികൾ അയാൾക്കുതന്നെ ശേഖരിക്കാം. നിർമ്മാണജോലി ഏററവും ചെലവു കുറഞ്ഞതാക്കുവാൻ വേണ്ടതൊക്കെ അയാൾക്കു ചെയ്യുവാൻ കഴിയും. ഇടവകയിലെ സംഘടനകളുടെയും യൂത്തുലീഗിന്റെയും സഹായ സഹകരണങ്ങൾ ലഭിക്കും.

ഈ വർഷം അഞ്ഞൂറ് (500) വീടുകൾകൂടി ഈ പദ്ധതിയനുസരിച്ച് നിർമ്മിക്കാനാകും എന്ന് പ്രതീക്ഷിക്കുന്നു. അതിന് കുറഞ്ഞത് ഇരുപതു ലക്ഷം (20 Lakhs) രൂപയെങ്കിലും കേന്ദ്രവിഹിതമായി ഉണ്ടാകേണ്ടിയിരിക്കുന്നു. വ്യക്തികളിൽനിന്നും സ്ഥാപനങ്ങളിൽനിന്നുമുള്ള സംഭാവനകളിലൂടെ മാത്രമെ ഈ തുക സ്വരൂപിക്കുവാൻ സാധിക്കൂ.

നിർദ്ധനരെ സഹായിക്കുവാൻവേണ്ടി രൂപം നൽകിയിട്ടുള്ള ഈ പദ്ധതിയുടെ ജൂലൈ 31വരെയുള്ള റിപ്പോർട്ടിന്റെ പ്രകാശനം പരിശുദ്ധ കാതോലിക്കാബാവാ, അത്മായട്രസ്ററി പി.സി ഏബ്രഹാമിന് റിപ്പോർട്ടിന്റെ കോപ്പി നൽകിക്കൊണ്ട് കോട്ടയത്തുവച്ച് നിർവ്വഹിച്ചു. കൺവീനർ എ. കെ. തോമസ് പരിപാടികൾ വിശദീകരിച്ചു. സഭയുടെ ഭവനനിർമ്മാണ സഹായപദ്ധതിയിലേക്കുള്ള സംഭാവനകൾ കാതോലിക്കാബാവായുടെ പേരിലാണ് അയയ്ക്കേണ്ടത്:

## Foundation Stone Laid for St. George Balikagram Dehu Road, Pune

In a two-acre plot donated by a well wisher (Mr. Thomas George) to the Malankara Orthodox Church in March, this year, His Grace Dr. Philipose Mar Theophilus laid the foundation stone of a Girls Village on 26th September 93 in the presence of large gathering of elergy and laity belonging to various Christian denominations and many other Hindu and Muslim friends. The ceremony was assisted by His Grace Dr. Geevarghese Mar Osthathios who is the president of the Childrens Welfare Board as well as the Mission Board of the Malankara Orthodox Church The public meeting following the ceremony was inagurated by H. G. Mar Theophilus Metropolitan of Bombay Diocese and presided by Mar Osthathios In the inaugural address Mar Theophilus expressed his great joy in

starting St. George Balikagram in his own diocese for the benefit of not only the healthy daughters of the lepresy patients but also of girls who are orphans and destitutes who are plenty in this part of India. During the presidential address Mar Osthathios expressed thanks to the donor who gave two acres of land and appealed to the public for donations for purchasing more land. Among nearly thousand people who attended the meeting a few came forward volantarily promissed Rs. 2 lakhs twenty thousand including a few donors who gave Rs. 10000/– on the spot.

Fr. K. I. Philip, who is the Director of the Project informed audience that constructions will start as soon as possible and the inmates will be taken care of by two Sisters of St. Paul's Convent Pudhuppady. He also introduced the three Sisters who where present in the meeting. It is the hope of the Children's Welfare Board that the remaining 6 acres of Land also be purchased within six months using donations from friends in Pune and Bombay and in other places who are already evincing keen interest on this pioneer project of humanitarian and philanthrophic work in Maharashtra without distinction of caste or creed or colour.

# സണ്ടേസ്ക്കൂൾ:

## ഡി. ജി. യുടെ കത്ത്

പുതിയ ഡയറക്ടർ ജനറലിനെയും, പബ്ളിക്കേഷൻ ഓഫീസറെയും നിയമിച്ചുകൊണ്ടുള്ള പ. ബാവാ തിരുമേനിയുടെ കല്പന ഇതിനോടകം എല്ലാ പള്ളികളിലും വായിച്ചിട്ടുണ്ട് എന്നു കരുതുന്നു. ഓഗസ്റ്റു ഒന്നു മുതൽ രണ്ടുപേരും ചുമതല ഏറ്റു പ്രവർത്തിക്കുന്നു. അതിനുശേഷം ഭദ്രാസന തലത്തിലും, ഡിസ്ട്രിക്ട് തലത്തിലും ഉള്ള പല അദ്ധ്യാപക സമ്മേളനങ്ങളിലും സംബന്ധിക്കുകയുണ്ടായി. എല്ലാവരുടെയും ഹാർദ്ദമായ അനുമോദനങ്ങൾക്കും ആശംസകൾക്കും കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

ഒക്ടോബർ പതിനാറാം തീയതി ചേർന്ന എക്സിക്യൂട്ടീവ് കമ്മററി പ്രസ്ഥാനപ്രവർത്തനങ്ങളെ വിലയിരുത്തുകയും ശ്രദ്ധേയങ്ങളായ ചില തീരുമാനങ്ങൾ എടുക്കുകയും ചെയ്തു. അവയിൽ പെടുന്ന രണ്ടു പ്രധാന കാര്യങ്ങൾ സണ്ടേസ്ക്കൂൾ പ്രവർത്തകരുടെയും, സഭാംഗങ്ങൾ ഏവരുടെയും ശ്രദ്ധയിൽ കൊണ്ടുവരുന്നു.

### 1) ജീവകാരുണ്യദിനം

ഓരോ അദ്ധ്യയന വർഷം ആരംഭിക്കുന്ന ആദ്യത്തെ ഞായറാഴ്ച ജീവകാരുണ്യദിനമായി ആചരിക്കുക. സഭയുടെ വിവിധ മിഷൻ പ്രവർത്തനങ്ങളിലെ ഏതെങ്കിലും ഒരു പ്രൊജക്ട് ഒരു വർഷം തെരഞ്ഞെടുക്കുക. ഉദാഹരണമായി ഈ വർഷം തെരഞ്ഞെടുത്തിട്ടുള്ളത് കോട്ടയം മെഡിക്കൽ കോളേജിനു സമീപം ആരംഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസ് കാരുണ്യനിലയമാണ്. അടുത്ത വർഷം യാച്ചാറാം ബാലഗ്രാമമോ മറേറതെങ്കിലും സ്ഥാപനമോ ആയിരിക്കും. അങ്ങനെ നമ്മുടെ ഓരോ സ്ഥാപനത്തെപ്പററിയും പ്രസ്ഥാനത്തെപ്പററിയും കുട്ടികൾക്കു മനസിലാക്കാൻ അവസരമുണ്ടാകും.

അന്നേദിവസം ജനറൽ ക്ളാസിന്റെ സമയത്ത് തെരഞ്ഞെടുത്തിട്ടുള്ള സ്ഥാപനത്തെപ്പററി വിശദീകരിക്കും. കുട്ടികൾതന്നെ അന്നത്തെ പ്രാർത്ഥന നയിക്കും. അതിനുള്ള പ്രാർത്ഥനാക്രമം അയച്ചുകൊടുക്കുന്നതാണ്. പ്രാർത്ഥനയുടെ സമാപനത്തിൽ കുട്ടികൾ എടുക്കുന്ന സ്തോത്രകാഴ്ച ആ വർഷത്തെ സ്ഥാപനത്തിനായി അയച്ചുകൊടുക്കുന്നതാണ്. സഭയുടെ മിഷൻ പ്രവർത്തനങ്ങളെക്കുറിച്ചു കുട്ടികളെ ബോധവൽക്കരിക്കുന്നതിനും ക്രിസ്തീയ ദാനത്തിനു അവരെ പ്രേരിപ്പിക്കുന്നതുമായ ഒരു സംരംഭമാണ് ജീവകാരുണ്യ ദിനാചരണം. എല്ലായിടത്തുനിന്നു നല്ല സഹകരണം ഇക്കാര്യത്തിൽ പ്രതീക്ഷിക്കുന്നു.

### (2) ജനറൽക്ലാസിന് സിലബസും ഐകരൂപ്യവും:-

ഇന്നു സണ്ടേസ്ക്കൂളിന്റെ ആരംഭത്തിലുള്ള ജനറൽക്ലാസ് പലയിടത്തും പലവിധത്തിലാണ്. അതിന് ഒരു ഐകരൂപ്യമോ പൊതുവായ ഒരു മാതൃകയോ ഇല്ല. ഓരോ ഹെഡ്മാസ്റററുടെയും മനോധർമ്മമനുസരിച്ചു മാത്രമാണ് ഇതു നടക്കുന്നത്. ഇതിനൊരു മാററം വരുത്തുവാനാണ് തീരുമാനം. ജനറൽക്ലാസ്സിന്റെ സമയം 20 മുതൽ 25 മിനിട്ടു വരെ ആയിരിക്കും. ഓരോ ദിവസവും ഒരു പൊതുവിഷയത്തെപ്പററി അദ്ധ്യാപകരിൽ ഒരാൾ പ്രതിപാദിക്കും. ഉദ്ദേശിക്കുന്ന വിഷയങ്ങളിൽ ചിലത് ഇവിടെ ചേർക്കുന്നു: കാര്യവിചാരകത്വം, ക്രിസ്തീയദാനം, ദശാംശം, സമയനിഷ്ഠ, നിയമങ്ങളുടെ പ്രസക്തി, പെരുമാററച്ചട്ടം—ഭവനത്തിലും, പള്ളിയിലും, സഭസ്സിലും, നല്ല അയൽക്കാരൻ, സമൂഹത്തോടുള്ള ഉത്തരവാദിത്തം, സത്യസന്ധത, അദ്ധ്വാനശീലം, തൊഴിലിനെപ്പററിയുള്ള ആദരവ്, ആതിഥ്യമര്യാദ, ഈ വിധത്തിലുള്ള 50 വിഷയങ്ങളെക്കുറിച്ചുള്ള പാഠക്കുറിപ്പ് കേന്ദ്രത്തിൽനിന്നു നൽകും. അതിൽ ഉചിതമായ കവിത, പാട്ട്, വേദവാക്യം, സംഭവകഥ, വിശദീകരണങ്ങൾ—ഇവയെല്ലാം ഉണ്ടായിരിക്കും.

അടുത്ത സണ്ടേസ്ക്കൂറ്റം അദ്ധ്യയനവർഷം മുതൽ ഈ പദ്ധതി നടപ്പാക്കാനാണ്. ഇതിന് നല്ല പ്രതികരണം എല്ലായിടത്തുനിന്നുമുണ്ടാകുമെന്നാണ് പ്രതീക്ഷ.

വേദവായനയിൽ കുട്ടികൾക്ക് താല്പര്യവും ഉത്സാഹവും വർദ്ധിപ്പിക്കുന്നതിനും, ക്രമമായി അക്കാര്യം ചെയ്യുന്നതിനും സഹായിക്കത്തക്ക വണ്ണം വേദവായനക്കാർഡുകൾ പുതിയ വർഷത്തിൽ നാമമാത്രമായ വിലയ്ക്ക് വിതരണം ചെയ്യുന്നതാണ്.

സഭയിലെ ഏറ്റവും വലിയ പ്രസ്ഥാനമായ സണ്ടേസ്ക്കൂൾ അഭിമാനകരമായ പുരോഗതി ഇതിനകം പ്രാപിച്ചിട്ടുണ്ട്. ഇനിയും കൂടുതലായ നേട്ടങ്ങൾ വരിക്കാനുണ്ട്. സഭയുടെ എല്ലാ തലങ്ങളിൽനിന്നും അതിനാവശ്യമായ പ്രോത്സാഹനവും സഹായസഹകരണങ്ങളുമുണ്ടാകണമെന്ന് അഭ്യർത്ഥിക്കുന്നു.

ഫാ. റ്റി. ജെ. ജോഷ്വാ
ഡയറക്ടർ ജനറൽ.

(6-ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

കഴിഞ്ഞ കന്യകയെ രക്ഷകൻെറ മാതാവാകാൻ തെരഞ്ഞെടുത്തതും.

## ജനനപ്പെരുനാളിനു മുമ്പുള്ള ഞായർ: ഡിസംബർ-19

(ലൂക്കോ 3:23-38)

മനുഷ്യപുത്രനും ദൈവപുത്രനുമായ കർത്താവ് ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേ മദ്ധ്യസ്ഥനായി നിന്നുകൊണ്ട് തന്നിലൂടെ മനുഷ്യമക്കളെ ദൈവമക്കളാക്കി തീർക്കുന്ന മരവസ്ഥയാണ് വംശാവലിയിൽക്കൂടി നാം കാണുന്നത്. പുരാതനനായ ദൈവം തലമുറകളുടെ സങ്കേതവും ശാശ്വതഭുജവുമാണ്. മനുഷ്യനെ വീണ്ടെടുക്കുവാൻ അവൻ ആദാംമുതൽ പദ്ധതി തയ്യാറാക്കി എന്നും ഇവിടെ തെളിവായി കാണുന്നു. ലോകസ്ഥാപനംമുതൽ അവൻ നമ്മെ രക്ഷയ്ക്കായി തെരഞ്ഞെടുത്തു എന്നാണ് വി. പൗലോസ് പറയുന്നത് (എഫേ 1:4-6; 2 തെസ്സ 2:13).

—o—

## :പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**കാലംചെയ്ത ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ**
**൩-ാം ഓർമ്മപ്പെരുനാൾ ഡിസംബർ 13-ന്**
**പത്തനംതിട്ട ബേസിൽ അരമനയിൽ**

Inserted by:

Mrs. Chinnamma Daniel, Vaduthala Melethil
Babu Daniel & Family ,,
Pappachen Daniel & Family ,,
George Daniel (Mony) & Family ,,
Rev. Fr. Raju M. Daniel & Family ,,
Mrs. & Mr. V M. Thomas & Family, Uzhathil

വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. Saramma Varghese
Barlil Basty, Orissa.

Licence No. 475. 11th APRIL 1946. Registered No. KL KTM - 38
THE MALANKARA SABHA
CATHOLICATE OFFICE, KOTTAYAM - 686 038

For Favours Received



Mr. Varghese,
Barlil Basty, Orissa.

Printed and published by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam - 38
Chief Editor : Rev. Dr. Jacob Kurian